DECEMBER 2020 Vol. 6 Issue 69 THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM Price:₹50/-

# ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION




**Vidya M Nair**
Model & Anchor

'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം
ഭാഗം-5

നാഗാലാന്റ് കാഴ്ച്ചകൾ | കേരളത്തെ കുലുക്കിയ 'തനിനിറം' | പ്രസംഗത്തിൽ ആസൂത്രണത്തിന്റെ പ്രസക്തി | പുനർജന്മം നൽകിയ ഭിഷഗ്വരൻ

BRANDING • MODEL WATCH • MARKETING • CONCEPT SHOOT • MOTIVATION • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണിവരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** A) qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** A) അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസ്ൽ നിന്നും ഒടിപി നമ്പർപറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

**ഡോക്ടറുടെ**
**അപ്പോയ്ന്റ്മെന്റിനായി**
**വിളിക്കുക**
**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു

മലയാള മനോരമ




Powered by manoramaonline

# ഉള്ളടക്കം

Cover: Vidya M Nair

Celebrity Manager: Rakesh Kumar
98197 26960

Vol. 6 | Issue 69 | December 2020
















Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം **EFFECTIVE ADCOM**

Advertising is Communication. Marketing is destination

The First Advertising & Marketing Magazine in Malayalam



Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 0481 2561791
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts 09846057461
/effective.adcom.14 /effective-adcom
www.effectiveadcom.com

# EDITORIAL

## രണ്ടു കണ്ണുകൾ പോരാ

സമൂഹം എല്ലാ കാലത്തും മാറ്റങ്ങൾക്കു വിധേയമാണ്. നമുക്കു ചുറ്റും സംഭവിക്കുന്ന വളർച്ചയും വികസനങ്ങളും ജീവിതസൗകര്യങ്ങളും വർദ്ധിക്കുമ്പോൾ ജീവിതം കൂടുതൽ സുഗമമാകുമെന്നും സൗകര്യപ്രദവും സന്തോഷപ്രദവുമാകുമെന്നും മനുഷ്യസമൂഹം പ്രതീക്ഷിക്കാറുണ്ട് എന്നാൽ വളരും തോറും തൃഷ്ണ വർദ്ധിക്കുന്നതും അസ്വസ്ഥതകൾ കൂടുതൽ പടരുകയും ചെയ്യുന്നതായാണ് അനുഭവങ്ങൾ തെളിയിക്കുന്നത്. ആവശ്യങ്ങൾ വർദ്ധിച്ചു കൊണ്ടേയിരിക്കുന്നു. ഇപ്പോൾ വർദ്ധിച്ചിരിക്കുന്ന ഒരാവശ്യം മനുഷ്യനു രണ്ടു കണ്ണുകൾ പോരാ എന്നുള്ളതാണ്. അവനു ചുറ്റും ഉയരുന്ന മുൾച്ചെടികളുടേയും വരിഞ്ഞു മുറുക്കുന്ന മുള്ളു കമ്പികളുടേയും ശക്തി വർദ്ധിക്കുകയാണ്. പ്രത്യക്ഷത്തിൽ നല്ലത് എന്നു തോന്നും വിധത്തിലോ അവനെ സുരക്ഷിതനാക്കുന്നു എന്നു തോന്നിക്കും വിധത്തിലോ അവനെ വരിഞ്ഞു മുറുക്കുകയാണ്.

സമൂഹ മാധ്യമങ്ങളിലൂടെ നിയന്ത്രണമില്ലാതെ പായുന്ന ചാട്ടുളികൾ അനേകം പേരുടെ ജീവിതത്തിനും ഭാവിക്കും ദോഷകരമായി ഭവിക്കുന്നു എന്ന ആവലാതി വളരെ നാളായി ഉയരുന്നതാണ്. അതിനെ നിയന്ത്രിച്ച് പൗരനെ സുരക്ഷിതനാക്കുന്നു എന്ന രീതിയിൽ പുതിയ നയങ്ങളും ചട്ടങ്ങളും നടപ്പിലാക്കപ്പെടുന്നു. സമൂഹമാധ്യമ നിയന്ത്രണം ലക്ഷ്യം വച്ചാണ് ഒടിടി പ്ലാറ്റ് ഫോമുകളുടെയും ഓൺലൈൻ വാർത്താ പോർട്ടലുകളുടെയും പ്രവർത്തനങ്ങൾ നിരീക്ഷണ - നിയന്ത്രണ വിധേയമാക്കുന്നത് എന്നാണ് പറയപ്പെടുന്നത്. എന്നാൽ യഥാർത്ഥത്തിൽ സംഭവിക്കുന്നത് എന്താണ് എന്നറിയാൻ നാം വരികൾക്കിടയിലൂടെ വായിക്കേണ്ടിയിരിക്കുന്നു. ഇതുമൂലം ഏതെല്ലാം സ്വാതന്ത്ര്യങ്ങൾ നിയന്ത്രണ വിധേയമാകുന്നു എന്നു മനസ്സിലാക്കുവാൻ നമുക്ക് രണ്ടു കണ്ണുകൾ പോരെന്നു തോന്നും.

ഓൺലൈൻ മാധ്യമങ്ങളിലൂടെ എന്തുമാകാം എന്ന അവസ്ഥ മാറേണ്ടതു തന്നെയാണ്. അതേ സമയം സമൂഹത്തിന്റെ അറിയാനുള്ള അവകാശം എത്രയോ പ്രധാനമാണ്. നല്ലതിനെ നല്ലതായും ആശങ്കകളെ ആശങ്കകളായും തന്നെ പറയുക. ചുറ്റും വരിഞ്ഞു മുറുക്കുന്ന നീരാളിപിടുത്തത്തെ എല്ലാം കണ്ണുകളും തുറന്നു വീക്ഷിക്കുക.

**ചീഫ് എഡിറ്റർ**

# 'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം

ഭാഗം-5

ബ്രാൻഡ് ഉപഭോക്താക്കളിലേക്ക് പകർന്നു കൊടുക്കുവാൻ ഉദ്ദേശിക്കുന്ന 'ബ്രാൻഡ് വാല്യു' അതിന്റെ ശരിയായ അളവിൽ ഉപഭോക്താവിലേക്ക് പ്രസരിക്കുന്നതിന് നല്ല ഒരു ലോഗോയും അതിലെ നിറങ്ങളും സഹായിക്കുന്നു. അതുകൊണ്ടുതന്നെ ഒരു ലോഗോ തയാറാക്കും മുൻപ് വിവിധ ഘടകങ്ങളെപ്പറ്റി പഠനം നടത്തേണ്ടതുണ്ട്.

## ലോഗോയും നിറങ്ങളും

കഴിഞ്ഞ അദ്ധ്യായങ്ങളിൽ വിവിധതരം ലോഗോകളെയും അവയുടെ ഉപയോഗത്തേയും കുറിച്ചുമാണല്ലോ പ്രതിപാദിച്ചിരുന്നത്. ലോഗോകളിൽ അവയുടെ അർത്ഥവത്തായ ഗ്രാഫിക്സുകളോടൊപ്പം തന്നെ പ്രധാനമാണ് അവയിൽ വിന്യസിച്ചിരിക്കുന്ന നിറങ്ങളും. ലോഗോയെ ഒരു ചിത്രം എന്ന മാനത്തിൽ പരിഗണിക്കുമ്പോൾ ചിത്രത്തിൽ നിറങ്ങളുടെ പ്രാധാന്യം എന്തെന്ന് വിശദീകരിക്കേണ്ടതില്ലല്ലോ.

ഓരോ വരയും കുറിയും (Graphics) ലോഗോയ്ക്ക് വിവിധ അർത്ഥതലങ്ങൾ ഒരുക്കുമ്പോൾ അതിന് കൂടുതൽ വ്യക്തതയും അനുഭവവേദ്യവുമാക്കുന്നതിന് (Mood creation) നിറങ്ങൾ വലിയ പങ്കു വഹിയ്ക്കുന്നു. ബ്രാൻഡിംഗിൽ ലോഗോ ആരെ ലക്ഷ്യമിടുന്നു (Target) എന്നതനുസരിച്ച് നിറവിന്യാസവും വ്യത്യസ്തമായിരിക്കുന്നു. സ്ത്രീകളെ പെട്ടെന്ന് ആകർഷിക്കുന്ന നിറം അല്ലല്ലോ പുരുഷന്മാരെ ആകർഷിക്കുക. കുട്ടികളുടെ ഉൽപ്പന്നങ്ങളിലേക്കു വരുമ്പോൾ അവരുടെ ഇഷ്ടങ്ങളെ ഉദ്ദീപിപ്പിക്കുന്ന നിറങ്ങളാണ് ഉപയോഗിക്കുക. ലോഗോ തയാറാക്കുന്നവർക്ക് ഈ നിറവിന്യാസത്തെപ്പറ്റി വ്യക്തതയുണ്ടായിരിക്കണം.

ഓരോ കളർ സ്കീമിനോടും ഉപഭോക്താക്കൾ




ലോഗോയിലുപയോഗിക്കുന്ന ഇമേജുകളോ, ടൈപ്പോഗ്രഫിയോ സ്വാധീനിക്കും മുൻപ് ഉപഭോക്താവിന്റെ മനസ്സിനെ സ്വാധീനിക്കുന്നത് നിറങ്ങളായിരിക്കും.ലോഗോ ഡിസൈൻ ചെയ്യുമ്പോൾ ഡിസൈനറുടെ ഇഷ്ടത്തിനല്ല ഉപഭോക്താവിന്റെ സ്വഭാവ വിശേഷങ്ങൾക്കും ഇഷ്ടങ്ങൾക്കുമായിരിക്കണം പ്രാധാന്യം കൊടുക്കേണ്ടത്.

ക്കുള്ള പ്രതികരണം വ്യത്യസ്തമായിരിക്കും. ഓരോ സൊസൈറ്റിയുടെയും ജീവിതശൈലി ഇതിനെ സ്വാധീനിക്കുന്നതായി പഠനങ്ങൾ പറയുന്നു. എങ്കിലും നിറങ്ങളുടെ ഉപയോഗത്തിന് പൊതുവായി പരിഗണിക്കപ്പെടുന്ന ചില സങ്കലനങ്ങളും സങ്കൽപനങ്ങളുമുണ്ട്.

ലോഗോയിലുപയോഗിക്കുന്ന ഇമേജുകളോ, ടൈപ്പോഗ്രഫിയോ സ്വാധീനിക്കും മുൻപ് ഉപഭോക്താവിന്റെ മനസ്സിനെ സ്വാധീനിക്കുന്നത് നിറങ്ങളായിരിക്കും. ലോഗോ ഡിസൈൻ ചെയ്യുമ്പോൾ ഡിസൈനറുടെ ഇഷ്ടത്തിനല്ല ഉപഭോക്താവിന്റെ സ്വഭാവ വിശേഷങ്ങൾക്കും ഇഷ്ടങ്ങൾക്കുമായിരിക്കണം പ്രാധാന്യം കൊടുക്കേണ്ടത്. (വ്യക്തിപരമായ സ്വഭാവ-ഇഷ്ട-വിശേഷങ്ങളല്ല, ഓരോ പ്രത്യേക വിഭാഗങ്ങളിൽപ്പെടുന്നവരെയാണ് ഇവിടെ വിവക്ഷിക്കുന്നത്. ഉദാ: സ്ത്രീ, പുരുഷൻ, യൗവനക്കാർ, കുട്ടികൾ എന്നിങ്ങനെ)

നിറങ്ങൾക്ക് സൗന്ദര്യശാസ്ത്രപരമായ അർത്ഥതലങ്ങളുള്ളതുപോലെ തന്നെ ഉപഭോക്താക്കളുടെ മനോമണ്ഡലത്തിലേക്ക് ആഴത്തിലിറങ്ങിച്ചെല്ലുന്ന മനശാസ്ത്രപരമായ അർത്ഥതലങ്ങളുമുണ്ട്. അതുകൊണ്ടാണ് പ്രത്യക്ഷമായോ പരോക്ഷമായോ വ്യത്യസ്ത നിറങ്ങളുടെ സങ്കലനങ്ങൾ (colour schemes) ഉപഭോക്താക്കളെ പല തരത്തിൽ സ്വാധീനിക്കുന്നത്.

ഉപഭോക്താവിന്റെ മനസ്സിനെ ആഴത്തിൽ സ്വാധീനിച്ചിട്ടുള്ള നിറവിന്യാസങ്ങൾ അവരെ ആ ഉൽപ്പന്നവുമായി അഥവാ ബ്രാൻഡുമായി മാനസികമായി അടുക്കുന്നതിന് കാരണമാകുന്നു. ഒരു ബ്രാൻഡ് ഐഡന്റിറ്റി വികസിപ്പിച്ച് സ്ഥാപിച്ചെടുക്കുന്നതിൽ ലോഗോകൾക്കും നിറങ്ങൾക്കുമുള്ള സ്വാധീനം അത്ര പ്രധാനമാണ്. ശരിയായ കളർസ്കീം പോസിറ്റീവായി സ്വാധീനിക്കും പോലെ തന്നെ അശാസ്ത്രീയമായി വിന്യസിക്കപ്പെടുന്ന നിറവിന്യാസങ്ങൾ നെഗറ്റീവ് ഫലങ്ങൾക്ക് കാരണമാകുമെന്നും ഓർത്തിരിക്കേണ്ടതുണ്ട്. ബ്രാൻഡ് ഉപഭോക്താക്കളിലേക്ക് പകർന്നു കൊടുക്കുവാൻ ഉദ്ദേശിക്കുന്ന 'ബ്രാൻഡ് വാല്യു' അതിന്റെ ശരിയായ അളവിൽ ഉപഭോക്താവിലേക്ക് പ്രസരിക്കുന്നതിന് നല്ല ഒരു ലോഗോയും അതിലെ നിറങ്ങളും സഹായിക്കുന്നു. അതുകൊണ്ടുതന്നെ ഒരു ലോഗോ തയാറാക്കും മുൻപ് വിവിധ ഘടകങ്ങളെപ്പറ്റി പഠനം നടത്തേണ്ടതുണ്ട്.

Product, Targetted consumers, Gender, Age group തുടങ്ങി നിറങ്ങളും ഗ്രാഫിക്സും മാനസികമായി സ്വാധീനിക്കാനിടയുള്ള എല്ലാ ഘടകങ്ങളെപ്പറ്റിയും ആഴത്തിൽ പഠിച്ചശേഷം ലോഗോ ഡിസൈൻ ചെയ്യുന്നത് മികച്ചതും ഉപഭോക്താവിന്റെ മനസ്സിൽ തങ്ങിനിൽക്കുവാൻ സഹായിക്കുന്നതുമായ ലോഗോ സൃഷ്ടിച്ചെടുക്കുവാൻ സഹായിക്കും.

## നിറങ്ങളുടെ പൊതുതത്വം (Colour Theory)

വിവിധതരത്തിലുള്ള നിറങ്ങളേപ്പറ്റിയും ഓരോ നിറങ്ങളുടേയും ആന്തരികാർത്ഥങ്ങളും അറിഞ്ഞിരിക്കുന്നത് ഇത്തരം ഡിസൈനിംഗ് വർക്കുകളിൽ ഏർപ്പെട്ടിരിക്കുന്നവർക്ക് സഹായകരമാകും.




ഡിസൈനിംഗ് വർക്കുകളിൽ ഏർപ്പെട്ടിരിക്കുന്നവർ തീർച്ചയായും കളർവീലുകൾ കണ്ടിട്ടുണ്ടാകും. നിറങ്ങളെ പ്രധാനമായി രണ്ടു വിഭാഗങ്ങളായാണ് തരം തിരിച്ചിരിക്കുന്നത്. ചൂടൻ നിറങ്ങൾ (Warm tones) എന്നും തണുപ്പൻ നിറങ്ങൾ (Cool tones) എന്നും.

Yellow, Red, Orange എന്നിവയുടെ വിഭാഗങ്ങൾക്ക് Warm Tones എന്നും Blue, Green തുടങ്ങി Violet വരെയുള്ള നിറങ്ങളെ Cool Tones എന്നും തിരിച്ചിരിക്കുന്നു.

നീലയുടെ നിറഭേദങ്ങൾ ശാന്തതയുടേയും സമാധാനത്തിന്റെയും പശ്ചാത്തലമൊരുക്കുന്നു. ഹൃദയസ്പന്ദനത്തെ നിയന്ത്രിക്കുന്നതിനും ആശ്രയത്വത്തെ പ്രതിഫലിപ്പിക്കുവാനും നീല നിറത്തിനു കഴിയുന്നു. ആത്മവിശ്വാസത്തെ ഉദ്ദീപിപ്പിക്കുന്നതിന് ഈ നിറം സഹായകരമാണ്. ഹോസ്പിറ്റൽ, മരുന്നുകൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ഓഫീസ് സമുച്ചയങ്ങൾ തുടങ്ങി ശാന്തത ആവശ്യപ്പെടുന്ന ഇടങ്ങളിലെല്ലാം നീല കലർന്ന കളർ സ്കീമുകൾ ഉപയോഗിക്കപ്പെടുന്നു. ഇവ ജലാശയങ്ങളേയും ആകാശവിതാനത്തേയും ഓർമ്മയിൽ കൊണ്ടുവരുന്നു. പ്രകൃതിയുമായി ബന്ധപ്പെട്ടു നിൽക്കുന്ന ഉൽപ്പന്നങ്ങൾക്കും നിർമ്മിതികൾക്കും പച്ച നിറത്തിന്റെ ഉപയോഗമാണ് പ്രയോജനപ്പെടുന്നത്.



















മഞ്ഞ മുതൽ ചുവപ്പു വരെയുള്ള വർണ്ണങ്ങളുടെ സങ്കലനങ്ങൾ Warm Tones ആയി സങ്കൽപ്പിക്കപ്പെടുന്നു. വികാരങ്ങളെ ഉദ്ദീപിപ്പിക്കുന്ന നിറങ്ങളാണ് ഇവ. സന്തോഷം, ഉന്മാദം മുതൽ വയലൻസ് വരെയുള്ള വികാരങ്ങളെ പ്രതിനിധാനം ചെയ്യുന്നത്. ഈ വകഭേദത്തിൽപ്പെട്ട നിറങ്ങളാണ് ചുവപ്പ്, ഓറഞ്ച്, മഞ്ഞ എന്നിവ വിശപ്പിനെ ഉത്തേജിപ്പിക്കുന്നു. പെട്ടെന്ന് ആകർഷിക്കുവാനും ആസക്തിയുളവാക്കുവാനും, ഹൃദയമിടിപ്പു കൂട്ടുവാനും ചുവപ്പിനും സാധിക്കുന്നു. വളരെ ദൂരെ നിന്നും ശ്രദ്ധയാകർഷിക്കുവാനുള്ള പ്രത്യേകതയും ചുവപ്പിനുണ്ട്. അപകട സൂചനകൾക്കും വാഹനങ്ങളുടെ ബ്രേക്ക് ലൈറ്റുകൾക്കും ചുവപ്പ് ഉപയോഗിക്കുന്നതിന്റെ ശാസ്ത്രവും ഇതു തന്നെയാണ്.

ഓരോ നിറത്തിനും ബോധമനസ്സ് എന്ന പോലെ അബോധമനസ്സിനെ സ്വാധീനിക്കുവാനും കഴിയുന്നു എന്നാണ് പഠനങ്ങൾ കണ്ടെത്തിയിട്ടുള്ളത്. ലോഗോ
















ഡിസൈനിംഗിൽ മാത്രമല്ല എല്ലാവിധ ഡിസൈനിംഗിലും നിറങ്ങൾ പ്രധാന പങ്കു വഹിക്കുന്നു.

## അടിസ്ഥാന നിറങ്ങൾ

നിറങ്ങളെ അടിസ്ഥാനപരമായി പ്രാഥമിക നിറങ്ങൾ (Primary Colours), ദ്വിതീയ നിറങ്ങൾ (Secondary Colours), തൃതീയ നിറങ്ങൾ (Tertiary Colours) എന്നിങ്ങനെ തിരിച്ചിട്ടുണ്ട്.

- Three Primary Colours - Red, Yellow, Blue
- Three Secondary Colours - Orange, Green, Violet
- Six Tertiary Colours - Red- Organge, Yellow - Orange, Yellow- Green, Blue- Green, Blue- Violet, Red- Violet

പ്രകൃതിയിൽ നിന്നും ലഭിക്കുന്ന അടിസ്ഥാന നിറങ്ങളാണ് Primary Colours അഥവാ പ്രാഥമിക നിറങ്ങൾ. ഈ പ്രാഥമിക നിറങ്ങളിൽ ചിലവയുടെ സങ്കലനമാണ് Secondary Colours അഥവാ ദ്വിതീയ നിറങ്ങൾ സൃഷ്ടിക്കുന്നത്. ഒരു Primary colour ഉം ഒരു Secondary Colour ഉം മികിസ് ചെയ്യുമ്പോഴാണ് Tertiary Colours അഥവാ തൃതീയ നിറങ്ങൾ ലഭിക്കുന്നത്. ഏതു നിറത്തോടും കൂടി White Mix ചെയ്താൽ ആ നിറത്തിന്റെ Tint ഉം Black mix ചെയ്താൽ ആ നിറത്തിന്റെ Shade ഉം ലഭിക്കും. കളർവീലിൽ തൊട്ടടുത്തുള്ള നിറങ്ങളെ harmonious colours എന്നും നേരെ എതിർവശത്തുള്ള നിറങ്ങളെ Complementary Colours എന്നും വിളിക്കുന്നു.

പ്രകൃതിയിൽ നിന്നും ലഭിക്കുന്ന അടിസ്ഥാന നിറങ്ങളായ Red, Yellow, Blue എന്നിവ ചിത്രകലകളിൽ (Paintings) ഉപയോഗിക്കുന്നു എന്നതു കൊണ്ടാണ് അതിനെ Primary Colours (പ്രാഥമിക നിറങ്ങൾ) എന്നു വിശേഷിപ്പിക്കുന്നത്. എന്നാൽ മാധ്യമത്തിൽ വരുന്ന മാറ്റത്തിനനുസരിച്ച് ഈ കളർ തിയറിയിലും മാറ്റമുണ്ട്. ഉദാഹരണത്തിന് കമ്പ്യൂട്ടർ മോണിറ്റർ, ടിവി എന്നീ ഇലക്ട്രോണിക് മാധ്യമത്തിലേക്കു വരുമ്പോൾ അടിസ്ഥാന നിറങ്ങൾ Red, Green, Blue (RGB) എന്ന നിലയിലേക്ക് മാറുന്നു. അതുപോലെ തന്നെ പ്രിന്റിംഗ് ടെക്നോളജിയിലക്കു വരുമ്പോൾ അവിടെ നാം Cyan, Magenta, Yellow, Black (CMYK) എന്നീ നിറങ്ങളെ അടിസ്ഥാനമാക്കേണ്ടി വരുന്നു. ഇവയ്ക്കെല്ലാം അനുയോജ്യമായ കളർ സ്കീമുകളും മിക്സിങ്ങുകളും മനസ്സിലാക്കുവാൻ വിവിധതരം കളർവീലുകൾ ലഭ്യമാണ്.



## നിറങ്ങളുടെ ഭാവങ്ങളും പ്രതീകങ്ങളും

നിറങ്ങൾ പ്രതിനിധീകരിക്കുന്ന അർത്ഥങ്ങളും ഭാവങ്ങളും വളരെ വിപുലമായ പഠനത്തിനു വിധേയമായിട്ടുള്ള വിഷയങ്ങളാണ്.



**ചുവപ്പ്:** ഉറപ്പിന്റെ, ശക്തിയുടെ, പ്രേമത്തിന്റെ, വികാരാവേശത്തിന്റെ, ശാരീരികക്ഷമതയുടെ, ആഗ്രഹത്തിന്റെ, പ്രചോദനത്തിന്റെ ഒക്കെ നിറമായ ചുവപ്പ്, അപകടത്തിന്റെയും മുന്നറിയിപ്പിന്റെയും കൂടി ചിഹ്നമാണ്. ഉത്തേജനം നൽകുന്ന നിറമാണ് ചുവപ്പ്.



**ഓറഞ്ച്:** ജ്വാലാ സദൃശമായ നിറമാണ് ഓറഞ്ച്. നിർഭയത്വത്തെയും യുവത്വത്തെയും പ്രതിനിധീകരിക്കുന്നു. തലച്ചോറിനെ ഉദ്ദീപിപ്പിച്ച് പ്രാണവായുവിന്റെ ആഗിരണം സുഗമമാക്കുന്നു. ഇരുണ്ട ഓറഞ്ച് വിശ്വാസരാഹിത്യം ഉണ്ടാക്കുമെങ്കിൽ ഇളം ഓറഞ്ച് പ്രകോപനമില്ലാത്ത മുന്നേറ്റത്തിന്റെ നിറമാണ്.



**മഞ്ഞ:** സൂര്യപ്രകാശത്തോട് ബന്ധപ്പെട്ടിരിക്കുന്നു. പ്രഭാതത്തിലും സായാഹ്നത്തിലും ഉള്ള സുവർണ്ണ രശ്മികൾ (ഗോൾഡൻ റെയ്സ്) ഫോട്ടോഗ്രഫിയിൽ വളരെ പ്രയോജനപ്രദമാണ്. സന്തോഷത്തിന്റെയും ബുദ്ധിയുടെയും ശുഭാപ്തി വിശ്വാസത്തിന്റെയും നിറമാണ് മഞ്ഞ. സഹൃദയത്വം ഉളവാക്കുന്നു. നന്മയെ പ്രതിനിധാനം ചെയ്യുന്നു. നവോദ്ധാന കാലത്തുള്ള കലാസൃഷ്ടികളിൽ മഞ്ഞ വളരെയധികം ഉപയോഗിച്ചിട്ടുണ്ട്. പ്രകാശപൂർണ്ണമായഒരന്തരീക്ഷം സൃഷ്ടിക്കാൻ മഞ്ഞക്ക് കഴിയുന്നു. ഇളം മഞ്ഞ ബുദ്ധിശക്തിയെയും പ്രസന്നതയെയും ദ്യോതിപ്പിക്കുമെങ്കിലും ചിലപ്പോൾ മഞ്ഞ പ്രായാധിക്യത്തെയും സൂചിപ്പിക്കുന്നു. ശ്രദ്ധ ആകർഷിക്കാൻ മഞ്ഞക്ക് വലിയ കഴിവുണ്ട്. അതുകൊണ്ടാണ് വാടക വണ്ടികൾക്കും സ്ക്കൂൾ ബസ്സിനും ഒക്കെ മഞ്ഞ ഉപയോഗിക്കുന്നത്.



**നീല :** ആകാശത്തിന്റെയും കടലിന്റെയും നിറം. വിശാലതയുടെയും സ്വാതന്ത്യത്തിന്റെയും നിറം. അനന്തതയുടെ ആവിഷ്കാരം. സമാധാനത്തിന്റെയും സ്വാന്തനത്തിന്റെയും നേർ പ്രതിഫലനം. ആത്മ പരിശോധനക്ക് സഹായിക്കുന്ന നിറമാണ് നീല. അതിനാൽ കോൺഫറൻസ് റൂമുകൾക്കും കൗൺസിലിംഗ് റൂമുകൾക്കും നീല ഉപയോഗിക്കാറുണ്ട്. തുറന്ന മനസ്സിന്റെ പ്രതിഫലനം ആയി നീലയെ കണക്കാക്കാം. ബുദ്ധി ശക്തിയെയും മനസാന്നിധ്യത്തെയും പ്രതിനിധീകരിക്കുന്നു. ഖിന്നതയും വിഷാദവുമായും നീലയെ ബന്ധപ്പെടുത്താറുണ്ട്. നീലയുടെ പതിഞ്ഞ സ്വഭാവം സ്ഥായിയായ ശോകപ്രവണതയെയും സൂചിപ്പിക്കുന്നു.



**പച്ച:** സുരക്ഷിതത്വത്തിന്റെയും സന്തോഷത്തിന്റെയും നിറമാണ്. സാന്ത്വനിപ്പിക്കുന്ന ഈ നിറം പ്രതീക്ഷയേയും സമാധാനത്തെയും നല്ല സന്ദേശത്തെയും വിളിച്ചറിയിക്കുന്നു. ഉയർച്ചയെയും വളർച്ചയെയും തടസ്സമില്ലായ്മയെയും സൂചിപ്പിക്കുന്നു. പ്രകൃതിയുടെ നിറമായ പച്ചക്കൊപ്പം മഞ്ഞ കലരുമ്പോൾ അസൂയാവഹമായ ഒരു വർണ്ണത്തിലേക്ക് എത്തിച്ചേരുന്നു. മഞ്ഞ കലർന്ന പച്ച ജീവിതചക്രം അവസാനിക്കുന്നതിന്റെയും ലക്ഷണമായി കാണാം. പഴങ്ങൾ പഴുക്കുമ്പോഴും ഇലകൾ വാടുമ്പോഴും മഞ്ഞയിലൂടെയാണ് കടന്നുപോകുന്നത്.

**പെർപ്ൾ:** ചുവപ്പിന്റെയും നീലയുടെയും മിശ്രിതം. കുലീനമായ അന്തസോടെ ഉപയോഗിക്കാവുന്ന നിറം. മങ്ങിയ ഷേഡുകൾ ശാന്തമായിരിക്കും എങ്കിലും ഇരുണ്ട ഷേഡുകൾ ശ്രദ്ധിക്കപ്പെടാതെ പോകാൻ സാദ്ധ്യതയുണ്ട്. ഇതിന്റെ വകഭേദമായ ലാവൻഡർ രാജകീയമായ നിറമാണ്. സൂക്ഷ്മമായ, സുഖമുള്ള ജീവിതത്തെയും പ്രേമത്തെയും സൂചിപ്പിക്കുന്നു. വിഷാദത്തെയും മൂകതയേയും പോലുള്ള പ്രേമത്തിന്റെ പല ഭാവങ്ങളെയും സുതാര്യമായി പ്രതിഫലിപ്പിക്കാൻ ഇവയ്ക്കുള്ള കഴിവ് പ്രശംസനീയമാണ്. ഇളം ഷേഡുകൾ ആരെയും ക്ഷണിച്ചു വരുത്തുന്നവയാണ്. സൗന്ദര്യത്തെയും സമ്പന്നതയെയും സുഖലോലുപതയെയും ഒക്കെ പ്രതിഫലിപ്പിക്കുന്നു. ലാവൻഡർ വസ്ത്രങ്ങൾ സ്ത്രീകൾക്ക് ആഢ്യത്വവും മാന്യതയും പ്രദാനം ചെയ്യുന്നു.



**ബ്രൗൺ:** ഭൂമിയുടെ നിറം, സംപുഷ്ടമായ, ഐശ്വര്യമുള്ള നിറമാണ് ബ്രൗൺ. പേർപ്പ്ളുമായും സ്വർണ്ണ നിറവുമായും അതിസുന്ദരമായി ചേരുന്നു. സത്യസന്ധതയും, വിശ്വാസ്യതയും പ്രതിഫലിപ്പിക്കുന്നു. ഇരുണ്ടതെങ്കിലും ആകർഷകത്വമുള്ള നിറമാണ് ബ്രൗൺ. റഷ്യയിലും നൈൽ തീരങ്ങളിലും പേർഷ്യൻ, അറേബ്യൻ വംശങ്ങളിലും ഉന്നതസ്ഥാനീയരുടെയും വൈദികരുടെയും മറ്റും വസ്ത്രങ്ങൾ മുഴുവൻ ബ്രൗൺ ഷേയ്ഡുകൾ ആയിരുന്നു. അതിപ്പോഴും തുടരുകയും ചെയ്യുന്നു. മാന്യതയും കുലീനതയും സമൂഹത്തിലുള്ള അംഗീകാരവും നിലനിർത്തുന്ന നിറമാണ് ബ്രൗൺ.



**ഗ്രേ :** മറ്റേതു നിറത്തിനും വ്യക്തിത്വം നൽകുന്ന നിറമായതിനാൽ ഒരു നല്ല പശ്ചാത്തലമായി എപ്പോഴും ഗ്രേ ഉപയോഗിക്കുന്നു. ഇരുണ്ട ഷേയ്ഡുകൾ കറുപ്പിന്റെ നിഗൂഢതയെയും ഇളം TINT കൾ വെളുപ്പിന്റെ തുറന്ന പ്രകൃതത്തെയും പ്രതിഫലിപ്പിക്കുന്നു. ഇളം TINT നു സ്ത്രൈണതയും ഇരുണ്ട ഷേയ്ഡിനു പുരുഷത്വവും ആണുള്ളത്. നിഷ്പക്ഷമായ നിറമാണ് ഗ്രേ.



**വെളുപ്പ്:** ശുചിത്വത്തിന്റെയും വൃത്തിയുടെയും അപായരാഹിത്യത്തിന്റെയും പ്രതിഫലനമാണ്. മാലാഖമാരും ഡോക്ടർമാരും എല്ലാം വെള്ള വസ്ത്രധാരികൾ ആണ്. എന്നാൽ കൂടുതൽ ആയാൽ ഒരു ക്ലിനിക്കൽ സ്വഭാവം ഉണ്ടാക്കും. പൗരസ്ത്യ സംസ്കാരങ്ങളിൽ വെളുപ്പ് മരണത്തെയും കീഴടങ്ങലിനെയും ദു:ഖാചരണത്തെയും സന്തോഷമില്ലാത്ത അവസ്ഥയെയും പ്രതിനിധീകരിക്കുന്നു. വെളുത്ത പുഷ്പങ്ങൾ സുഖമില്ലാത്തവർക്ക് സമ്മാനിക്കുന്നത് ചില ആചാരങ്ങളിൽ ശുഭകരമായി കണക്കാക്കുന്നില്ല. പ്രേതസങ്കൽപ്പങ്ങളും വെള്ളയാണ്. ഫോട്ടോഗ്രഫിയിലും പെയിന്റിങ്ങിലും വെളുപ്പ് അധികം ഉപയോഗിക്കാറില്ല. അവ ചിലപ്പോൾ മറ്റു നിറങ്ങളുടെ ജീവൻ അപഹരിക്കും.



**കറുപ്പ് :** നിഗൂഢവും മറഞ്ഞിരിക്കുന്നതുമാണ് കറുപ്പ്. ശോകപ്രകൃതിയിലുള്ള നിറമാണ്. നിഷേധാർത്ഥകമായ പ്രയോഗങ്ങൾ കറുപ്പും ആയി ബന്ധപ്പെടുത്തി ഉള്ളവയാണ് (black hole, black list, black humour എന്നിവ). സങ്കടത്തിന്റെ പ്രതിഫലനമായി കറുപ്പ് ഉപയോഗിക്കുന്നു. എന്നാൽ ബുദ്ധിപൂർവ്വം ഉപയോഗിച്ചാൽ മറ്റു നിറങ്ങളെ ശോഭിപ്പിക്കാൻ കറുപ്പ് ഉപകരിക്കും. ഏതു നിറത്തിനും ഷേയ്ഡുകൾ സൃഷ്ടിക്കാൻ കറുപ്പ് അനിവാര്യമാണ്.



(തുടരും)

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



കലാനിലയം കൃഷ്ണൻനായർ

# കേരളത്തെ കുലുക്കിയ 'തനിനിറം'

1950ൽ കലാനിലയം കൃഷ്ണൻനായർ തിരുവനന്തപുരത്തുനിന്ന് 'തനിനിറം' എന്ന പേരിൽ ഒരു മാസിക പുറത്തിറക്കി. ആദ്യലക്കം തന്നെ സമൂഹമദ്ധ്യത്തിൽ വലിയ ഇളക്കങ്ങളും കുലുക്കങ്ങളുമുണ്ടാക്കി. അന്ന് പിച്ചവെച്ചു തുടങ്ങിയ മലയാള സിനിമാരംഗത്തേക്ക് കടന്നു കയറിയ പലരുടേയും പരസ്യമായ അസാന്മാർഗ്ഗിക ജീവിതത്തിലേക്ക് ധാർമ്മിക രോഷത്തിന്റെ സർച്ച് ലൈറ്റ് പായിച്ചുകൊണ്ടാണ് തനിനിറത്തിന്റെ അരങ്ങേറ്റം തന്നെ!

ഏറെ തെറ്റിദ്ധരിക്കപ്പെട്ട ഒരു പ്രതിഭയായിരുന്നു കലാനിലയം കൃഷ്ണൻനായർ. നാടകവേദിയിലൂടെയും 'തനിനിറം' എന്ന പത്രത്തിലൂടെയും സമൂഹത്തിന്റെ ഇരുട്ടുവീണ മേഖലകളിൽ വെളിച്ചം വീശിയ വ്യക്തിത്വമാണ് കൃഷ്ണൻനായരുടേത്.

ഒരുകാലത്ത് കൃഷ്ണൻ നായരും ഭാര്യ ദേവകിയമ്മയും നിത്യവൃത്തി കഴിച്ചുകൂട്ടാൻ നന്നേ പാടുപെട്ടിരുന്നു. ജന്മനാ കലാകാരനായ അദ്ദേഹം അക്കാലത്തെ സംഗീതനാടകക്കമ്പനികളിൽ ഭാര്യയോടൊപ്പം അഭിനയിച്ചിരുന്നു. ചില കഥാപ്രസംഗ പരിപാടികളിൽ പിൻപാട്ടുകാരിയായി ദേവകിയമ്മ പങ്കെടുത്തിരുന്നു. എന്നിട്ടും അഷ്ടിക്ക് വക കണ്ടെത്താൻ കഴിഞ്ഞിരുന്നില്ല.

ആരുടെയൊക്കെയോ സഹായസഹകരണങ്ങളോടെ 1950ൽ അദ്ദേഹം തിരുവനന്തപുരത്തുനിന്ന് 'തനിനിറം' എന്ന പേരിൽ ഒരു മാസിക പുറത്തിറക്കി. ആദ്യലക്കം തന്നെ സമൂഹമധ്യത്തിൽ വലിയ ഇളക്കങ്ങളും കുലുക്കങ്ങളുമുണ്ടാക്കി. അന്ന് പിച്ചവെച്ചു തുടങ്ങിയ മലയാള സിനിമാരംഗത്തേക്ക് കടന്നു കയറിയ പലരുടേയും പരസ്യമായ അസാന്മാർഗ്ഗിക ജീവിതത്തിലേക്ക് ധാർമ്മിക രോഷത്തിന്റെ സർച്ച് ലൈറ്റ് പായിച്ചുകൊണ്ടാണ് തനിനിറത്തിന്റെ അരങ്ങേറ്റം തന്നെ!

മലയാള നാടക-സിനിമാരംഗങ്ങളിൽ പ്രവർത്തി



# തനിനിറം

PUBLISHED FROM TRIVANDRUM and CALICUT

## കെ.എസ്.യു പ്രസിഡണ്ട് ഹസ്സൻ മാർ കൂട്ടിയിടിച്ചു

ക്കുന്നവരുടെ കുൽസിതവൃത്തികൾ മറനീക്കി കാട്ടുന്ന ആ പ്രസിദ്ധീകരണം പച്ചയായ മാംസകച്ചവടത്തേയും മദിരോത്സവത്തേയും പൊതുജന സമക്ഷം തുറന്നു കാട്ടി. ചിലർക്കൊക്കെ തനിനിറത്തിന്റെ ചാട്ടുളിപ്രയോഗത്തിൽ പുളയേണ്ടി വന്നിട്ടുണ്ട്. തനിനിറത്തിലൂടെ അദ്ദേഹം മലയാള ഭാഷയ്ക്ക് ഒരു പദമുണ്ടാക്കിക്കൊടുത്തു 'കുരാമി' കല്യാണമൊന്നും കഴിഞ്ഞിട്ടില്ലാത്ത സ്ത്രീകൾ പുരുഷന്മാരുമായി കിടക്ക പങ്കിടുന്നുവെങ്കിൽ അവരെ 'കുമാരി' എന്നു വിളിക്കുന്നത് ഉചിതമല്ലാത്തതിനാൽ അത്തരക്കാരെ വിശേഷിപ്പിക്കാനായി സൃഷ്ടിച്ച പുത്തൻ പദം.

ഇന്നത്തെ തലമുറയ്ക്ക് അറിവില്ലാത്ത ചില മുൻനടികളും അവരുടെ പേരിനുമുന്നിൽ തനിനിറം പ്രയോഗിച്ച 'കുരാമി' എന്ന വിശേഷണം വായിച്ച് ശീതങ്കൻ തുള്ളൽ നടത്തിയിട്ടുണ്ടത്രെ! അടുത്ത ലക്കം തനിനിറത്തിൽ ആരെയൊക്കയാകും പ്രതിക്കൂട്ടിൽ കയറ്റുകയെന്ന വെപ്രാളത്തോടെ പരക്കംപായുന്നവരും കുറവല്ല.

പ്രലോഭനങ്ങളിൽ കൃഷ്ണൻനായരെ സ്വാധീനിക്കാനാകുകയില്ലെന്നു കണ്ട് വമ്പൻമാർ ഭീഷണി എന്ന വജ്രായുധം കൈയ്യിലെടുത്തു. ഊമക്കത്തുകൾ, ഒളിച്ചുനിന്നുള്ള കയ്യേറ്റശ്രമങ്ങൾ ... അങ്ങിനെ പലതുമുണ്ടായി. കോടതി കയറിനോക്കി ഇതൊന്നും കൊണ്ടും കൃഷ്ണൻനായർ മുട്ടുമടക്കില്ലെന്നു കണ്ട് കൃഷ്ണൻനായരുടേയും കുടുംബത്തിന്റെയും ജീവനെടുക്കാനുള്ള ശ്രമം വരെ നടന്നു. അവയെല്ലാം അതിജീവിച്ചു ആ അതികായൻ....!

അതിനിടയിൽ അദ്ദേഹം കലാനിലയം നാടകവേദിയുണ്ടാക്കി. തിരുവനന്തപുരം വി.ജെ.റ്റി. ഹാളിലായിരുന്നു അരങ്ങേറ്റം. നാടകത്തിന്റെ പേരും തനിനിറം എന്നായിരുന്നു. നാടകവും സഹൃദയരുടെ അംഗീകാരം നേടിയെടുത്തു. വിമർശനം കലയാക്കി മാറ്റിയ കെ. ബാലകൃഷ്ണൻ അന്നെഴുതി 'നടീനടന്മാർ തുണിയില്ലാതെ രംഗത്തു വരുന്നതു കാണാനുള്ള കൗതുകം കൊണ്ട് ഞാൻ ഹാളിലെത്തിയപ്പോൾ തിരുവനന്തപുരത്തെ പല മാന്യന്മാരും 'എന്നെ കണ്ടതുമിണ്ടല്ലേ' എന്ന മട്ടിൽ തലവഴിയേ മുണ്ടുമിട്ട് കസേരകളിൽ കുനിഞ്ഞിരിക്കുന്നത് കാണാനുണ്ടായിരുന്നു.

> ഉദ്യോഗസ്ഥരും രാഷ്ട്രീയ നേതാക്കളും നടത്തി വന്ന അഴിമതികളുടേയും കെടുകാര്യസ്ഥതയുടേയും അണിയറകളിലേക്കാണ് വെളിച്ചം വീശിയത്. പലപ്പോഴും കൃഷ്ണൻനായർ പ്രതിക്കൂട്ടിലായി. ചിലയവസരങ്ങളിൽ ശിക്ഷയ്ക്കും വിധേയനായി. പക്ഷേ പല അഴിമതിക്കേസുകളും അന്വേഷണ വിധേയമാക്കത്തക്ക വിധം പൊതുജനശ്രദ്ധയിൽ പത്രം കൊണ്ടു വന്നു.

കർട്ടൻ മെല്ലെ ഉയർന്നു അഭൂതപൂർവ്വമായൊരനുഭൂതി വിശേഷത്തിലേക്ക് അനുവാചകർ പറന്നുയരുകയായി. ഏതാനും നിമിഷങ്ങൾക്കുള്ളിൽ ആ നാടകം നേടിയ വിജയം കൃഷ്ണൻനായരുടെ ജീവിതത്തിനൊരു വഴിത്തിരിവായി തീർന്നു എന്നു പറയാം. നാടകം വഴി സാമ്പത്തിക ഭദ്രത കൈവന്നു. തനിനിറം പിന്നെ ഒരു ദിനപത്രമാക്കി. അതും ഏറെ കോളിളക്കമുണ്ടാക്കി. പി.കെ.മന്ത്രി എന്ന അനുഗ്രഹീത കാർട്ടൂണിസ്റ്റിന്റെ കാർട്ടൂണുകൾകൊണ്ട് തനിനിറം ഏറെ ശ്രദ്ധിക്കപ്പെട്ടു. പി.കെ.മന്ത്രിയും ശത്രുവുമായിരുന്നു തനിനിറത്തിലെ കാർട്ടൂണിസ്റ്റുകൾ. പി.കെ. മന്ത്രി, തന്ത്രി എന്ന പേരിലും കാർട്ടൂണുകൾ വരച്ചിരുന്നു.

മാസികയുടെ കണ്ണ് നാടകം - സിനിമാ മേഖലകളിലേക്കാണ് പോയതെങ്കിൽ ദിനപത്രം ഉദ്യോഗസ്ഥരും രാഷ്ട്രീയ നേതാക്കളും





ശത്രു

മന്ത്രി എന്ന കാർട്ടൂണിസ്റ്റ് അദ്ധ്യാപകനെന്ന നിലയിൽ ശമ്പളം വാങ്ങുകയും പുറത്ത് കാർട്ടൂൺ വരച്ച് പണം സമ്പാദിക്കുന്നു എന്ന കാരണം പറഞ്ഞ് അദ്ധ്യാപക സർവ്വീസിൽ നിന്നും ആ ഹാസ്യചിത്രകാരനെ സസ്പെന്റ് ചെയ്തത് അന്ന് വലിയ വിവാദമുണ്ടാക്കിയിരുന്നു.മലയാറ്റൂർ രാമകൃഷ്ണൻ വിജിലൻസ് സെക്രട്ടറിയായിരുന്നു. അദ്ദേഹം കാർട്ടൂണിസ്റ്റ് മന്ത്രിക്ക് അനുകൂലമായി നോട്ടെഴുതി. ഒടുവിൽ 1973ൽ അദ്ദേഹത്തെ സർവ്വീസിൽ തിരിച്ചെടുത്തു.

നടത്തി വന്ന അഴിമതികളുടേയും കെടുകാര്യസ്ഥതയുടേയും അണിയറകളിലേക്കാണ് വെളിച്ചം വീശിയത്. പലപ്പോഴും കൃഷ്ണൻനായർ പ്രതിക്കൂട്ടിലായി. ചിലയവസരങ്ങളിൽ ശിക്ഷയ്ക്കും വിധേയനായി. പക്ഷേ, പല അഴിമതിക്കേസുകളും അന്വേഷണവിധേയമാക്കത്തക്കവിധം പൊതുജനശ്രദ്ധയിൽ പത്രം കൊണ്ടുവന്നു. പല കേസുകളും തെളിഞ്ഞു. പല ഉദ്യോഗസ്ഥരും ശിക്ഷിക്കപ്പെട്ടു. അഴിമതിക്കാരും കൈക്കൂലിക്കാരുമായ ഉദ്യോഗസ്ഥപ്രമാണിമാർക്കും രാഷ്ട്രീയ നേതാക്കന്മാർക്കും തനിനിറം ഒരു പേടി സ്വപ്നമായി മാറി.

1970ൽ അരങ്ങേറിയ അദ്ധ്യാപകസമരം സർക്കാരും അദ്ധ്യാപകരും തമ്മിലുള്ള തർക്കങ്ങൾക്ക് കാരണമായി. സംസ്ഥാന വ്യാപകമായി പണിമുടക്ക് പ്രഖ്യാപിച്ചു അദ്ധ്യാപകർ. സമരത്തെ അടിച്ചൊതുക്കാൻ സർക്കാർ പോലീസിനെ ഉപയോഗിച്ചു. കാർട്ടൂണിസ്റ്റ് മന്ത്രിയിലെ അദ്ധ്യാപകൻ സടകുടഞ്ഞെഴുന്നേറ്റു. കാർട്ടൂൺ എന്ന വജ്രായുധം അദ്ദേഹം തനിനിറം പത്രം വഴി പ്രയോഗിച്ചു. അദ്ധ്യാപകർക്കു പകരം കുട്ടികളെ പഠിപ്പിക്കുന്ന കപ്പടാമീശക്കാരായ പോലീസുകാർ...! ഈ കാർട്ടൂൺ താമസിയാതെ കേരളത്തിലങ്ങോളമിങ്ങോളം പോസ്റ്ററിലൂടെ പ്രത്യക്ഷപ്പെട്ടു.

കുടനന്നാക്കാനുണ്ടോ എന്ന് ചോദിച്ച് വീടുകൾതോറും കയറിയിറങ്ങുന്ന ‘കാക്കാ’ന്മാരെയെല്ലാം അന്നത്തെ വിദ്യാഭ്യാസമന്ത്രി മുഹമ്മദ്കോയ അറബി മുൻഷികളാക്കി സ്ക്കൂളിൽ നിയമനം കൊടുത്തു എന്നൊരു ആക്ഷേപം ഉണ്ടായി. ഈ വിഷയം ആസ്പദമാക്കി പഠിപ്പിക്കുന്നതിനൊപ്പം കുടനന്നാ



“Reading one book is like eating one potato chip.”
– Diane Duane

“The more that you read, the more things you will know. The more that you learn, the more places you'll go.” – Dr. Seuss

“In the case of good books, the point is not to see how many of them you can get through, but rather how many can get through to you.”
– Mortimer J. Adler



പി.കെ.മന്ത്രി




ക്കുന്നതിനുകൂടി അനുമതി നൽകുന്ന വിദ്യാഭ്യാസമന്ത്രിയുടെ മറ്റൊരു കാർട്ടൂണും തനിനിറത്തിൽ പ്രത്യക്ഷപ്പെട്ടു.

മന്ത്രി എന്ന കാർട്ടൂണിസ്റ്റ് അദ്ധ്യാപകനെന്ന നിലയിൽ ശമ്പളം വാങ്ങുകയും പുറത്ത് കാർട്ടൂൺ വരച്ച് പണം സമ്പാദിക്കുന്നു എന്ന കാരണം പറഞ്ഞ് അദ്ധ്യാപക സർവ്വീസിൽ നിന്നും ആ ഹാസ്യചിത്രകാരനെ സസ്പെന്റ് ചെയ്തത് അന്ന് വലിയ വിവാദമുണ്ടാക്കിയിരുന്നു. മലയാറ്റൂർ രാമകൃഷ്ണൻ വിജിലൻസ് സെക്രട്ടറിയായിരുന്നു. അദ്ദേഹം കാർട്ടൂണിസ്റ്റ് മന്ത്രിക്ക് അനുകൂലമായി നോട്ടെഴുതി. ഒടുവിൽ 1973ൽ അദ്ദേഹത്തെ സർവ്വീസിൽ തിരിച്ചെടുത്തു.

പത്രപ്രവർത്തനവും കാലാനിലയം നാടകസംഘവുമായി നാടുകൾ ചുറ്റുമ്പോഴും കൃഷ്ണൻ നായർക്ക് മറ്റൊരു സ്വപ്നം ഉണ്ടായിരുന്നു. ഒരു സ്ഥിരം നാടകവേദി. ഒരു ഭ്രാന്തൻ ആശയം എന്നു പറഞ്ഞ് പലരും പരിസഹിച്ചെങ്കിലും കൃഷ്ണൻനായർ ആ സ്വപ്നത്തെ പൂവണിയിപ്പിച്ചു.

കുരുക്ഷേത്രം ഒപ്പറേയുമായി അദ്ദേഹം സ്ഥിരം നാടകവേദിക്ക് തുടക്കമിട്ടു. പിന്നീട് ക്ലാസിക്കുകളായിത്തീർന്ന കായങ്കുളം കൊച്ചുണ്ണി, കടമറ്റത്തച്ചൻ, രക്തരക്ഷസ്സ്... തുടങ്ങിയ നാടകങ്ങൾ അത്ഭുതം സൃഷ്ടിച്ചു. ●



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

Homage

# ഡീഗോ മറഡോണ



ആധുനിക ഫുട്ബോളിലെ ഏറ്റവും ശ്രദ്ധേയരായ കളിക്കാരിലൊരാളായിരുന്നു ഡീഗോ മറഡോണ. അർജന്റീനയെ 1986-ലെ ലോകകപ്പ് കിരീടത്തിലേക്കു നയിച്ചതിൽ ശ്രദ്ധേയമായ പങ്കുവഹിച്ചു. ഇരുപതാം നൂറ്റാണ്ടിലെ മികച്ച ഫുട്ബോൾ കളിക്കാരൻ എന്ന ഫിഫയുടെ ബഹുമതി പെലെക്കൊപ്പം മറഡോണ പങ്കുവക്കുന്നു. തന്റെ പ്രൊഫഷണൽ ക്ലബ് ഫുട്ബോൾ ജീവിതത്തിൽ, അർജന്റീനോസ് ജൂനിയേഴ്സ്, ബോക്ക ജൂനിയേഴ്സ്, ബാഴ്സലോണ, നാപ്പോളി, സെവിയ്യ, നെവെൽസ് ഓൾഡ് ബോയ്സ് എന്നീ പ്രമുഖ ക്ലബുകൾക്ക് വേണ്ടി കളിച്ചിട്ടുണ്ട്. അന്താരാഷ്ട്ര ഫുട്ബോളിൽ അർജന്റീനക്ക് വേണ്ടി 91 കളികൾ കളിച്ച മറഡോണ 34 ഗോളുകൾ നേടിയിട്ടുണ്ട്.

1982 മുതൽ 1994 വരെയുള്ള നാല് ലോകകപ്പുകളിൽ അർജന്റീനക്കു വേണ്ടി മറഡോണ കളിച്ചിട്ടുണ്ട്. 1986-ലെ ലോകകപ്പിൽ മറഡോണയുടെ നായകത്വത്തിൽ കളിച്ച അർജന്റീന ടീം ഫൈനലിൽ പശ്ചിമജർമ്മനിയെ പരാജയപ്പെടുത്തി ലോകകപ്പ് നേടുകയും, മികച്ച കളിക്കാരനുള്ള ഗോൾഡൻ ബോൾ മറഡോണ സ്വന്തമാക്കുകയും ചെയ്തു. ഈ ടൂർണമെന്റിലെ ക്വാർട്ടർ ഫൈനലിൽ ഇംഗ്ലണ്ടിനെതിരെയുള്ള കളിയിൽ മറഡോണയുടെ രണ്ടു ഗോളുകൾ ചരിത്രത്തിലിടം പിടിച്ചു. റഫറിയുടെ ശ്രദ്ധയിൽപ്പെടാതെ കൈ കൊണ്ട് തട്ടിയിട്ട് നേടിയ ആദ്യത്തെ ഗോൾ ദൈവത്തിന്റെ കൈ എന്ന പേരിലും, ആറ് ഇംഗ്ലണ്ട് കളിക്കാരെ വെട്ടിച്ച് 60 മീറ്റർ ഓടി നേടിയ രണ്ടാം ഗോൾ നൂറ്റാണ്ടിന്റെ ഗോൾ ആയും വിശേഷിപ്പിക്കപ്പെടുന്നു. 2020 നവംബർ 25ന് 60-ാം വയസ്സിൽ അന്തരിച്ചു.

## സ്വരൂപം



ജോഷി ജോർജ്
joshygeorgecartoonist@gmail.com

# ട്രംബിസം ഉണരാതിരിക്കാൻ ജാഗ്രതവേണം

തോറ്റ് തൊപ്പിയിട്ടിട്ടും ട്രംബിസം കളയാതെ ട്രംബ് മുട്ടുമടക്കുന്നു. ഇനി ഇരുത്തം വന്ന ജോ ബൈഡന്റെ നാളുകൾ...!

കുട്ടിക്കാലത്ത് ഒരു വിക്കൻ എന്ന് മുദ്രകുത്തിയ ബൈഡനെ സ്ക്കൂളിലെ കന്യാസ്ത്രീകളായ അദ്ധ്യാപകരും മാതാപിതാക്കളും നന്നേ പാടുപെട്ടാണ് മുൻനിരയിലേക്ക് കൊണ്ടുവന്നത്. കണ്ണാടിക്കു മുന്നിൽ മണിക്കൂറുകളോളം നിന്ന് നീണ്ട വാചകങ്ങൾ പറഞ്ഞു പഠിച്ച്, എമേഴ്സന്റേയും യേറ്റ്സിന്റേയും കവിതകൾ ഉച്ചത്തിൽ പാടിയും പറഞ്ഞും മികവുണ്ടാക്കി. പതിയെ വിക്കിനെ പടി കടത്തി.

അന്നേ നേടിയ ആത്മവിശ്വാസമാണ് ബൈഡന്റെ ജീവിതം മാറ്റിമറിച്ചത്. കോളേജിലെത്തിയതോടെ അറിയപ്പെടുന്ന പ്രസംഗ പരിശീലകനായി. പിന്നീട് പാർലമെന്റ് അംഗമായി. ഒബാമയോടൊപ്പം വൈസ് പ്രസിഡന്റായി. ഇപ്പോഴിതാ അമേരിക്കയുടെ പ്രസിഡന്റുമായി ഈ 77കാരൻ. ഇന്ത്യൻ വംശജയായ കമല ഹാരീസ് വൈസ് പ്രസിഡന്റായി ഒരു മകളെപ്പോലെ കൂടെയുണ്ട്.

ബൈഡൻ വിജയിച്ചതുകൊണ്ടുമാത്രം ട്രംബ് പ്രതിനിധീകരിച്ചിരുന്ന വിഭജനത്തിന്റേയും പ്രകോപനത്തിന്റേയും രാഷ്ട്രീയത്തെ നമുക്കു തള്ളിക്കളയാനാകില്ല. ട്രംബിസം ഇനിയും ഉരുണ്ടുകൂടിയേക്കാം!

നിതാന്ത ജാഗ്രതയാണ് ആവശ്യം. അതിനുള്ള പക്വതയും വിവേകവും ബൈഡനും കമലയ്ക്കുമുണ്ട് എന്ന് നമുക്ക് ആശ്വസിക്കാം. ●



Model code: 213/2020

Name : Naumi Chaturvedi

Height : 5.3

Vital : 33-26-34

Job Track : workshops n theater



Model code: 214/2020

Name : **Akash**
Interest : Modeling, Acting
Job Track : Acted in few Kannada films



Model code: 216/2020

Name : **Anwesha**

Height : 5. 6

Vital : 34" 30" 35"

Interest : Modeling and acting







## CONCEPT SHOOT

Concept:

**News Paper Costume**

Costume : **Smruthy Simon**

Assistant: **Sherin Prinson**

Stylish: **Vilas Ishtem**

Retouch: **Jithin Pulikkottil**

Camera: **Jestin James**

Make-up: **Umadevi E.A.**, **Sreekala M.P.**

Models: **Athira K.J.**, **Reshma Ravindran**









## ഡോ. ഭാവദാസ്

# പുനർജന്മം നൽകിയ ഭിഷഗ്വരൻ

തലയ്ക്ക് ഒരു പാട് അപകടങ്ങൾ പറ്റാറുണ്ട്. ഓരോ അപകടങ്ങളും തലയെ ഓരോ തരത്തിലാണ് ബാധിക്കുന്നത്. ഓരോന്നിനും ഓരോ തരത്തിലുള്ള ചികിൽസയാണ്. തലയ്ക്ക് അപകടം ഉണ്ടായ ഒരു പാടു പേരെ രക്ഷപെടുത്തിയ ഡോക്ടർ ഭാവദാസിനെപ്പറ്റി, അനുഭവിച്ചറിഞ്ഞ ആ കരുതലിനെപ്പറ്റി, എൽ.രാജശേഖരൻ മുതുകുളം.

അപകടം തലയ്ക്കു പറ്റുകയാണെങ്കിൽ രക്ഷപെടണമെന്നുണ്ടെങ്കിൽ നല്ല ചികിൽസ തന്നെ കിട്ടണം. നല്ല ചികിൽസ കിട്ടിയില്ലെങ്കിൽ അപകടം പറ്റുന്ന ആൾ മരിക്കുകയോ അനേക വർഷങ്ങൾ ബോധമില്ലാതെ ശരീരത്തിന്റെ ഒരു വശം തളർന്ന് നടക്കാൻ വയ്യാതെ കിടക്കുകയോ ഒക്കെ ആകാം. നല്ല ചികിൽസ കിട്ടാതെ ഇതുപോലെ അനുഭവിക്കുന്ന ഒരു പാട് ആൾക്കാർ ഉണ്ട്. എനിയ്ക്ക് വലിയൊരു അപകടം പറ്റുകയും നല്ലൊരു ഡോക്ടറുടെ അടുത്ത് ചികിൽസയ്ക്ക് കൊണ്ടുപോയില്ലായിരുന്നെങ്കിൽ ഒരു ബോധവും ഇല്ലാതെ ഇപ്പോഴും ഞാൻ കിടക്കുമായിരുന്നു.!

ഉണ്ടായ അപകടത്തെക്കുറിച്ച് പറഞ്ഞിട്ട് നമുക്ക് ഡോക്ടറുടെ അടുത്ത് പോകാം. എന്റെ മകൾ അമ്മു മൂന്നാമത്തെ വയസ്സു മുതൽ മാജിക്കുകാട്ടുമായിരുന്നു. ഏഴാമത്തെ വയസ്സിൽ അവൾ തീയിൽ നിന്ന് രക്ഷപെടുന്ന ജാലവിദ്യ കാട്ടി. കടമ്മനിട്ട കവിതയുടെ മാജിക്. പതിമൂന്നാമത്തെ വയസ്സിൽ കണ്ണുകൾ മൂടിക്കെട്ടിക്കൊണ്ട് നാഷണൽ ഹൈവേയിലൂടെ ഇരുചക്ര വാഹനം ഓടിച്ചു. ഓടിച്ച് സ്റ്റേജിൽ കയറ്റിയ സ്കൂട്ടർ നിമിഷ നേരം കൊണ്ട് ആൾക്കാരുടെ കണ്ണിൽ നിന്നും അപ്രത്യക്ഷമാക്കി. അവളുടെ വിവാഹത്തിലും മാജിക് അവതരിപ്പിച്ചു. വരനെ വലിയൊരു താമരപ്പൂവിൽ നിന്നും പ്രത്യക്ഷപ്പെടുത്തി.



ബേബിക്കുട്ടൻ ചേട്ടൻ അവിടെ എത്തി. പരബ്രഹ്മ ആശുപത്രിയിൽ നിന്ന് വേറെ ആശുപത്രിയിലേയ്ക്ക് കൊണ്ടു പോകണമെന്നു പറഞ്ഞു. അവിടുത്തെ ആംബുലൻസിൽ ബേബിക്കുട്ടൻ ചേട്ടൻ എന്നെ കൊല്ലത്തേയ്ക്ക് കൊണ്ടുപോയി. കൊല്ലം ഉപാസന ഹോസ്പിറ്റലിൽ ചെന്ന് സ്കാൻ ചെയ്തപ്പോൾ കോട്ടയം മെഡിക്കൽ കോളേജിലോ തിരുവനന്തപുരം മെഡിക്കൽ കോളേജിലോ കൊണ്ടു പോകണമെന്നു പറഞ്ഞു.

തലയോട്ടിക്കകത്ത് തലച്ചോർ വെള്ളത്തിൽ പൊങ്ങി കിടക്കുന്ന പന്തു പോലെയാണ്. അപകടം ഉണ്ടായി തെറിച്ചുവീണ് തല എവിടെയെങ്കിലും ഇടിക്കുകയാണെങ്കിൽ ഇടി കൊള്ളുന്നതിന്റെ എതിർഭാഗത്ത് തലയോട്ടിയിൽ തലച്ചോർ ഇടിക്കുന്നു. മുൻഭാഗത്ത് ഇടി ഏറ്റാൽ തലച്ചോർ പിൻഭാഗത്തുള്ള തലയോട്ടിയിൽ ചെന്ന് ഇടിക്കുന്നു. തലയുടെ പിൻഭാഗത്ത് ഇടി ഏറ്റാൽ തലയോട്ടിയുടെ മുൻ ഭാഗത്ത് തലച്ചോർ ചെന്നു ഇടിക്കും. അപ്പോൾ തലച്ചോറിലെ കോശങ്ങൾക്ക് ക്ഷതം സംഭവിക്കുന്നു. അതിലെ രക്തക്കുഴലുകൾ പൊട്ടുന്നു. അപ്പോൾ രക്തസ്രാവമുണ്ടാകുന്നു. അതിനോടൊപ്പം തലച്ചോറിലെ നീരും വർദ്ധിക്കുന്നു.

മകൾ ആറാം ക്ലാസിൽ പഠിയ്ക്കുമ്പോഴാണ് എനിയ്ക്ക് അപകടം സംഭവിക്കുന്നത്. ഓരോ ജില്ലകളിലും പോയി മകളും മകളുടെ സുഹൃത്തുകളായ പെൺകുട്ടികളും ചേർന്ന് മാജിക് ഷോ അവതരിപ്പിക്കുമായിരുന്നു. കൂടെ പരിപാടിക്കു പോകുന്ന കുട്ടികൾ പത്താം ക്ലാസുകാർ ആയതിനാൽ അവരുടെ പരീക്ഷാ സമയത്ത് അമ്മുവിന്റെ കൂടെ പരിപാടിക്ക് പോകാൻ പറ്റാതെ വന്നു. അവർക്കു പകരം നാടകകൃത്തും സംവിധായകനുമായ ബേബിക്കുട്ടൻ ചേട്ടൻ മറ്റു കുട്ടികളെ മകളുടെ കൂടെ പറഞ്ഞു വിടാം എന്നു പറഞ്ഞു. അതിനു വേണ്ടി 2002 ഏപ്രിൽ 8 ന് അദ്ദേഹത്തെ കാണാൻ പോയപ്പോഴാണ് അപകടം ഉണ്ടാകുന്നത്. ബേബിക്കുട്ടൻ ചേട്ടൻ കരുനാഗപ്പള്ളിയിലാണ് താമസിക്കുന്നത്. വീട്ടിൽ ചെന്ന് അദ്ദേഹത്തെയും വിളിച്ചു കൊണ്ട് മറ്റു കുട്ടികളുടെ വീട്ടിൽ പോയി. അവരോട് മകളുടെ പരിപാടിയിൽ പങ്കെടുക്കുന്ന കാര്യം പറഞ്ഞിട്ട് ഞാൻ വീട്ടിലേക്ക് തിരിച്ചു. നാഷണൽ ഹൈവേ വഴിയാണ് യാത്ര ചെയ്തത്. ഞാൻ ഓടിച്ചിരുന്നത് ഹീറോ ഹോണ്ടാ സ്ട്രീറ്റ് ബൈക്ക് ആയിരുന്നു.

തിരിച്ചുള്ള യാത്രയിൽ ഞാൻ വവ്വാക്കാവിൽ എത്തിയപ്പോൾ വവ്വാക്കാവിൽ നിന്ന് വലത്തേയ്ക്ക് (വള്ളിക്കാവിലേക്ക്) ഒരു റോഡുണ്ട് ആ റോഡിൽ നിന്നും ഹോൺ അടിക്കാതെ നല്ല സ്പീഡിൽ വന്ന ബജാജ് M80 എന്ന വണ്ടി ഹൈവേയിലൂടെ നീങ്ങിയ എന്റെ വണ്ടിയിൽ വന്നിടിച്ചു. വണ്ടിയിൽ നിന്നും വളരെ ഉയരത്തിലേക്ക് ഞാൻ തെറിച്ചു. ഉയർന്നു പൊങ്ങിയ ഞാൻ ഹൈവേയിൽ വന്ന് തലയടിച്ച് വീണു. ഞാൻ ഹെൽമറ്റ് വെച്ചിട്ടില്ലായിരുന്നു. തലമുടി നന്നായി വളർത്തി, പിറകുവശത്തേയ്ക്ക് വെച്ച് വലിയ കർച്ചീഫ് കൊണ്ട്മൂടി കെട്ടിയിട്ടുണ്ടായിരുന്നു. അവിടം ഇടിച്ചാണ് വീണത്. അവിടം ഇടിച്ചു വീണതു കൊണ്ടാകാം തലപൊട്ടി ചോര പുറത്തേയ്ക്ക് പോയില്ല. ചോര തലച്ചോറിന് അകത്തേയ്ക്കാണ് കയറിയത്. റോഡിലൂടെ വന്നവർ എന്നെ റോഡിന്റെ ഒരു വശത്തേക്ക് മാറ്റിയിട്ടു. വണ്ടി വന്ന് ഇടിക്കുന്നതു വരെയുള്ള കാര്യങ്ങളേ ഞാൻ ഓർക്കുന്നുള്ളു ബാക്കിയെല്ലാം ബേബിക്കുട്ടൻ ചേട്ടൻ പറഞ്ഞുള്ള അറിവാണ്. പോലീസ് എത്തി എന്നെ ഓച്ചിറ പരബ്രഹ്മ ആശുപത്രിയിലേയ്ക്ക് കൊണ്ടുപോയി. അപ്പോഴേക്കും

അവിടെ നിന്നും നേരെ തിരുവനന്തപുരം മെഡിക്കൽ കോളേജിലേക്കാണ് പോയത്. തിരുവനന്തപുരം മെഡിക്കൽ കോളേജിൽ അന്ന് ന്യൂറോ സർജറി തലവൻ ഡോക്ടർ ഭാവദാസ് ആയിരുന്നു. അദ്ദേഹം വന്ന് എന്നെ പരിശോധിച്ചു. അതിനു ശേഷം സ്കാൻ ചെയ്ത റിസൾട്ട് നോക്കി. എന്റെ അടുത്തുവന്ന് എന്റെ ഇടത്തെ ചെവിയുടെ ഭാഗത്ത് രണ്ടടി അടിച്ചു. ഉടൻ തന്നെ വലത്തെ ചെവി പൊട്ടി ചോര ഒഴുകാൻ തുടങ്ങി. ഈ രക്തം തലച്ചോറിനുള്ളിൽ ഇരുന്നാൽ എന്റെ ഓർമ്മ എല്ലാം പോകുമായിരുന്നു! മൂന്നു മാസത്തേക്ക് എനിയ്ക്ക് ആൾക്കാരെ ആരെയും തിരിച്ചറിയുകയില്ലായിരുന്നു. എന്റെ അമ്മയെപ്പോലും ഞാൻ അറിയില്ലായിരുന്നു. ഭാവദാസ് ഡോക്ടറുടെ ചികിൽസ കൊണ്ടാണു എന്റെ ഓർമ്മ ശക്തി എല്ലാം തിരിച്ചുകിട്ടിയത്. ഒന്നര മാസം ആശുപത്രിയിൽ കിടന്നിട്ടാണ് എന്നെ വീട്ടിലേക്ക് വിട്ടത്. വീണ്ടും ഒന്നര മാസം കഴിഞ്ഞാണ് എനിയ്ക്ക് ശരിക്കും ബോധം കിട്ടിയത്. ഓരോ കാര്യങ്ങൾ ഓർത്തെടുക്കാനും മറന്നു പോയ കാര്യങ്ങൾ വീണ്ടും ഓർത്തെടുക്കാനും വേണ്ട ഓരോ കാര്യങ്ങൾ ഡോക്ടർ പറഞ്ഞു തരികയും എന്നേക്കൊണ്ട് ചെയ്യിക്കുകയും ചെയ്തു. അസുഖം മാറാൻ വേണ്ടി തന്ന ചില മരുന്നുകൾക്ക് സൈഡ് ഇഫക്റ്റ് ഉള്ളതായിരുന്നു. അസുഖം മാറാൻ ആ മരുന്ന് കൃത്യമായി കഴിക്കണമായിരുന്നു. തരുന്ന മരുന്നിൽ ചിലതിന് സൈഡ് ഇഫക്റ്റ് ഉള്ളതായിരിക്കും അസുഖം മാറാൻ ആ മരുന്ന് തന്നെ കഴിക്കേണ്ടി വരും.

സൈഡ് ഇഫക്റ്റ് ആകുന്നതും നോക്കി അതും ഡോക്ടർ മാറ്റിത്തരുമായിരുന്നു. മരുന്ന് കഴിച്ച് എന്റെ അസുഖം മുഴുവൻ മാറി.

തലയ്ക്ക് അപകടം പറ്റിയാൽ എന്തൊക്കെ സംഭവിക്കാം. ചികിൽസയിൽ നിന്ന് രക്ഷപെടാൻ നമ്മൾ എന്തെല്ലാം ചെയ്യണം? എനിയ്ക്ക് ജീവൻ തിരിച്ചു തന്ന ഭാവദാസ് ഡോക്ടറോട് ചോദിച്ചു തന്നെ നമുക്ക് മനസ്സിലാക്കാം. ആദ്യം ഡോക്ടറെ പരിചയപ്പെടാം വേദാർഥ പണ്ഡിതനായ വി.കെ.നാരായണ ഭട്ടതിരിയുടെ കുടുംബക്കാരൻ. അദ്ദേഹത്തിന്റെ അച്ഛന്റെ പേര് വി.കെ. ഭാവദാസ്. അദ്ദേഹം അഡ്വക്കേറ്റ് ആയിരുന്നു. അദ്ദേഹത്തിന്റെ മകനാണ് ഡോ: കെ.ഭാവദാസ്. അച്ഛന്റെയും മകന്റെയും ഒരേ പേര്. ഡോക്ടറുടെ അമ്മയുടെ പേര് സാവിത്രി. ഡോക്ടറുടെ ഭാര്യയുടെ പേരും സാവിത്രി. പാലക്കാട് ആണ് അദ്ദേഹത്തിന്റെ ബാല്യകാലം. പാലക്കാട് മോത്തിലാൽ ഹൈസ്കൂളിലും വിക്ടോറിയ കോളേജിലും പഠിച്ചു.

കോളേജിൽ പഠിക്കുന്ന കാലത്തു ക്രിക്കറ്റ് ടീമിലും, ഫിലിം ക്ലബ്ബിലും പ്രസിഡന്റ് ആയിരുന്നു ഫിലിം ക്ലബ്ബിന്റെ സെക്രട്ടറി പ്രശസ്ത ചലചിത്ര ഫോട്ടോഗ്രാഫർ മധു അമ്പാട്ട് (പ്രൊഫസർ ഭാഗ്യനാഥിന്റെ പുത്രൻ) മെഡിക്കൽ വിദ്യാഭ്യാസം ആലപ്പുഴ, തിരുവനന്തപുരം മെഡിക്കൽ കോളേജിൽ നിന്ന്. ജോലിക്കായി ഇരുന്നിട്ടുള്ളത് കോഴിക്കോട്, ആലപ്പുഴ, തിരുവനന്തപുരം

> തലച്ചോറിലേയ്ക്കുള്ള രക്തപ്രവാഹത്തിന് തടസ്സമുണ്ടാവുക, അതാണ് സെറിബ്രൽത്രോംബോസീസ്. ജീവിത ശൈലീരോഗം എന്നും പറയാം. ബ്ലഡ്പ്ലഷർ, ഷുഗർ, കൊളസ്ട്രോൾ എന്നിവയുള്ളവർക്ക് പ്രധാനമായും വരാം. സാധാരണ ഗതിയിൽ പ്രായമായവർക്കും പുരുഷന്മാർക്കുമാണ് വരുന്നതെങ്കിലും ഇപ്പോൾ ചെറുപ്പക്കാർക്കും സ്ത്രീകൾക്കും ഇത് കണ്ടുവരുന്നു.

മെഡിക്കൽ കോളേജുകളിൽ ന്യൂറോ സർജനായി ജോലി ചെയ്തു. തിരുവനന്തപുരം മെഡിക്കൽ കോളേജിൽ ന്യൂറോ സർജറി തലവനായി റിട്ടയർ ചെയ്തു. ഇപ്പോൾ തൃശൂർ അമല മെഡിക്കൽ കോളേജിൽ ന്യൂറോ സർജനായി ജോലി ചെയ്തു വരുന്നു. അദ്ദേഹത്തോട് ചോദ്യങ്ങൾ ചോദിച്ചു തുടങ്ങാം.

### തലയ്ക്കു പറ്റുന്ന അപകടങ്ങളെ കുറിച്ചും അതിന്റെ ചികിത്സയെക്കുറിച്ചും ഒന്ന് അറിയണമായിരുന്നു.

തലയ്ക്ക് ഒരു പാട് അപകടങ്ങൾ പറ്റാറുണ്ട്. ഓരോ അപകടങ്ങളും തലയെ ഓരോ തരത്തിലാണ് ബാധിക്കുന്നത്. ഓരോന്നിനും ഓരോ തരത്തിലുള്ള ചികിൽസയാണ്. മരുന്നിനെ കുറിച്ച് പറയുവാൻ ഒക്കുകയില്ല. രോഗിയെ കണ്ട് ചികിൽസിക്കുമ്പോഴാണ് മരുന്നുകൾ നിശ്ചയിക്കുന്നത്.

### തല അടിച്ച് വീഴുമ്പോൾ സംഭവിക്കുന്നതിനെക്കുറിച്ചും ചികിൽസയെ കുറിച്ചും?

തലയിൽ അപകടം ഓരോ തരത്തിൽ സംഭവിക്കാം. ഓടിക്കുന്ന വാഹനങ്ങളിൽ നിന്ന് തെറിച്ചു വീഴുകയാണെങ്കിൽ തല ഏതെങ്കിലും ഒരു ഭാഗം ഇടിച്ചായിരിക്കും വീഴുന്നത്. അപകടം ഏറ്റ ആളിനെ നന്നായി പരിശോധിച്ചാണ് ചികിൽസ നിശ്ചയിക്കുന്നത്. തലയോട്ടിക്കകത്ത് തലച്ചോർ വെള്ളത്തിൽ പൊങ്ങി കിടക്കുന്ന പന്തു പോലെയാണ്. ആർക്കെങ്കിലും അപകടം ഉണ്ടായി തെറിച്ചുവീണ് തല എവിടെയെങ്കിലും ഇടിക്കുകയാണെങ്കിൽ ഏതു ഭാഗമാണു ഇടികൊള്ളുന്നത് ഇടികൊള്ളുന്നതിന്റെ എതിർഭാഗത്ത് തലയോട്ടിയിൽ തലച്ചോർ ഇടിക്കുന്നു. മുൻഭാഗത്ത് ഇടി ഏറ്റാൽ തലച്ചോർ പിൻഭാഗത്തുള്ള തലയോട്ടിയിൽ ചെന്ന് ഇടിക്കുന്നു. തലയുടെ പിൻഭാഗത്ത് ഇടി ഏറ്റാൽ തലയോട്ടിയുടെ മുൻ ഭാഗത്ത് തലച്ചോർ ചെന്നു ഇടിക്കും. അപ്പോൾ തലച്ചോറിലെ കോശങ്ങൾക്ക് ക്ഷതം സംഭവിക്കുന്നു. അതിലെ രക്തക്കുഴലുകൾ പൊട്ടുന്നു. അപ്പോൾ രക്തസ്രാവമുണ്ടാകുന്നു. അതിനോടൊപ്പം തലച്ചോറിലെ നീരും വർദ്ധിക്കുന്നു. ഓപ്പറേഷൻ കൊണ്ടും മറ്റു ചില ചികിൽസകൾ കൊണ്ടും തലച്ചോറിലെ രക്ത പ്രവർത്തനങ്ങൾ കുറേ പേർക്ക് ശരിയാക്കി കൊടുക്കാൻ പറ്റും. ചികിൽസിക്കാൻ താമസിച്ചാൽ ബോധാവസ്ഥ തിരിച്ചു കിട്ടാൻ ബുദ്ധിമുട്ടാണ്. തലച്ചോറിലെ കോശങ്ങൾ ഒരിക്കൽ നശിച്ചാൽ നമ്മുടെ തൊലിയുടേതുപോലെ പുനരുജ്ജീവിക്കുകയില്ല. അല്പമെങ്കിലും പ്രവർത്തനം കിട്ടുകയാണെങ്കിൽ അത് അടുത്തുള്ള കോശത്തിന്റെ സഹായത്തോടെയാവും.

തലച്ചോറിൽ പലതരത്തിലല്ലേ അപകടങ്ങൾ പറ്റുന്നത്? തലയ്ക്ക് അടി ഏൽക്കാം. പുരയുടെ മുകളിൽ നിന്ന് കാലു തെറ്റി തല ഇടിച്ചുവീഴാം. വാഹനാപകടങ്ങൾ പലതരത്തിൽ ഏൽക്കാം. തലച്ചോറിലേയ്ക്ക് നേരിട്ട് ക്ഷതമേൽക്കുകയും തലച്ചോറിലെ കോശങ്ങൾക്കും ഞരമ്പുകൾക്കും കൂടി ഒന്നിച്ചു ബാധിക്കുന്ന അപകടങ്ങളും ഉണ്ടാകാം. അത്തരം അപകടം പറ്റുന്ന രോഗികൾ അപകടം പറ്റുന്ന സമയത്തു തന്നെ അബോധാവസ്ഥയിലേയ്ക്ക് പോകുന്നു. ബോധം വരാനുള്ള സാധ്യതയും കുറവാണ്. ചികിൽസിക്കുമ്പോൾ സ്കാനിംഗിലൂടെയും മറ്റും വിവരങ്ങൾ മനസ്സിലാക്കാൻ പറ്റും. തലയ്ക്ക് അപകടമുണ്ടാകുന്നതിനേക്കുറിച്ച് പറയുമ്പോൾ നിങ്ങൾ സൂക്ഷിക്കേണ്ട കാര്യങ്ങളും ഉണ്ട്. ഹെൽമറ്റ് വെച്ചു കൊണ്ടു തന്നെ ഇരുചക്രവാഹനങ്ങൾ ഓടിക്കണം. തല അപകടത്തിൽ നിന്നും ഒരു പാട് രക്ഷപെടാം. വാഹനങ്ങൾ ഓടിക്കുമ്പോൾ വളരെ സൂക്ഷിച്ചു തന്നെ ഓടിക്കണം. മറ്റുള്ളവരെ ഇടിക്കാനായി ഓടിക്കരുത്.

### സെറിബ്രൽ ത്രോംബോസീസ് എന്നാൽ എന്താണ്?

തലച്ചോറിലേയ്ക്കുള്ള രക്തപ്രവാഹത്തിന് തടസ്സമുണ്ടാവുക അതാണ് സെറിബ്രൽ ത്രോംബോസീസ്. ജീവിത ശൈലീരോഗം എന്നും പറയാം. ബ്ലഡ്പ്ലഷർ, ഷുഗർ, കൊളസ്ട്രോൾ എന്നിവയുള്ളവർക്ക് പ്രധാനമായും വരാം. സാധാരണ ഗതിയിൽ പ്രായമായവർക്കും പുരുഷന്മാർക്കുമാണ് വരുന്നതെങ്കിലും ഇപ്പോൾ ചെറുപ്പക്കാർക്കും സ്ത്രീകൾക്കും ഇത്



കണ്ടുവരുന്നു. തലച്ചോറിലെ രക്തക്കുഴലുകൾ കൊള സ്ട്രോൾ മുതലായ അഴുക്കുകൾ വന്ന് അടയു മ്പോഴാണ് ത്രോംബോസീസ് ഉണ്ടാകുന്നത് ഇന്ന് നല്ല ചികിൽസകൾ കൊണ്ടും മരുന്നുകൊണ്ടും ബ്ലോക്ക് മാറ്റിയെടുക്കാം. കൃത്യ സമയത്ത് ചികിൽസ കിട്ടണം. തലച്ചോറിലെ രക്തസ്രാവം മൂലം രോഗിയുടെ കൈ കാലുകൾ തളരാം. വലതുഭാഗത്ത് രക്തസ്രാവം ഉണ്ടാകുമ്പോൾ സംസാരശേഷിയും നഷ്ടപ്പെടാം. ചെറിയ തോതിലുള്ള രക്തസ്രാവമാണെങ്കിൽ മരുന്നു കൊണ്ട് മാറ്റാവുന്നതാണ്. വലിയ രക്തസ്രാവമായാൽ രോഗി അബോധാവസ്ഥയിലേക്ക് പോകുന്നു. അപ്പോൾ ഓപ്പറേഷനും മറ്റും വേണ്ടിവരും. രോഗിയെ കൃത്യ സമ യത്ത് ചികിൽസിക്കേണ്ടത് വളരെ അത്യാവശ്യമാണ്.

## അൽഷിമേഴ്സിനെക്കുറിച്ച് (മേധക്ഷയം) ഒന്നു പറയാമോ?

മേധക്ഷയം അല്ലെങ്കിൽ DEGENERATES ലക്ഷണങ്ങൾ

ഓർമ്മക്കുറവ്: നന്നായി അറിയാവുന്ന കാര്യങ്ങൾ പോലും മറന്നു പോകും. സ്ഥലകാലബോധമില്ലായ്മ, അടുപ്പമുള്ള ബന്ധുക്കളെപ്പോലും മറന്നു പോകുക തുടങ്ങി ഓർമ്മക്കുറവിന്റെ ഒരു കാരണം മാത്രമാണ് അൽഷിമേഴ്സ് എന്ന അസുഖം. നമ്മൾ വീട്ടിൽ നിന്ന് കട വരെ പോയിട്ട് തിരിച്ച് വീട്ടിൽ എത്താനുള്ള വഴി മറക്കുക. മേടിച്ച സാധനം കടയിൽ വെച്ചിട്ടു നിന്ന് വീട്ടിലേയ്ക്ക് പോകാനുള്ള വഴി ആലോചിക്കുക. അകാരണമായി തലച്ചോറിൽ അടിഞ്ഞുകൂടുന്ന പ്രോട്ടീനുകൾ, ഉദാഹരണത്തിന് അമലോയ്ഡുകൾ, ചെറിയ ചെറിയ പാടപോലെ തലച്ചോറിലെ കോശത്തിൽ പറ്റിപ്പിടിക്കും. അത് തലച്ചോറിലെ ഞരമ്പുകളിലെ പ്രവർത്തനം മന്ദീഭവിപ്പിക്കും. അപ്പോൾ കോശങ്ങൾ ദ്രവിക്കുകയും കോശങ്ങളിലെ കെമിക്കൽ ചെയ്ഞ്ച് (Degenerates) ചെയ്യുകയും ചെയ്യും.

## ആർക്കൊക്കെ വരാം?

നാൽപ്പതു വയസ്സു കഴിഞ്ഞ ആർക്കു വേണമെങ്കിലും വരാം. പ്രായമായവരിൽ വരുന്ന ഓർമ്മക്കുറവിന് ഇതുമായി ബന്ധമില്ല. പലർക്കും ഇതു വരാൻ ജനിതക കാരണം പറയുന്നു. ഇത് കണ്ടു പിടിക്കാൻ രോഗിയെ നന്നായി പരിശോധിക്കേണ്ടി വരും. ചികിത്സിക്കാൻ പ്രത്യേകിച്ച് മരുന്നുകളൊന്നും ഇതിന് ഇല്ല. തലച്ചോറിനെ ഉത്തേജിപ്പിക്കാനുള്ള മരുന്നുകൾ കൊടുത്ത് ശ്രമിച്ചു നോക്കാം. രോഗിയെ നമ്മൾ മനസ്സിലാക്കേണ്ടതു പോലെ ശ്രദ്ധിച്ചാൽ മരണം വരെ കൊണ്ടു പോകാം. കാലക്രമേണ ഓരോ അവയവങ്ങൾ പ്രവർത്തനക്ഷമമല്ലാതാകുമ്പോഴാണ് അവർ മരിക്കുന്നത്.

## തലയടിച്ചു വീണിട്ടുള്ള ചിലർ മണവും സ്വാദും അറിയാതെ കഴിഞ്ഞു കൂടുന്നതു കാണാം, ഇത് മാറ്റുവാൻ പറ്റുമോ?

നമുക്ക് മണവും സ്വാദും എല്ലാം അറിയാൻ തലച്ചോറിൽ ഓരോ ഞരമ്പുകൾ ഉണ്ട്. അതിൽ ഒന്നാമത്തെ ഞരമ്പാണ് മണവും സ്വാദും അറിയുവാനുള്ളത്. അത് വളരെ നേരിയ ഞരമ്പാണ്. പല അപകടങ്ങളിലും ഈ ഞരമ്പിന് ക്ഷതമേൽക്കുന്നു. അതിനാൽ ഈ രോഗികൾക്ക് മണം ഒട്ടും അറിയാൻ വയ്യാതെയാകുന്നു. അതു 50% വരെയേ ശരിയാക്കാൻ പറ്റുകയുള്ളു. നഷ്ടപ്പെട്ട സ്വാദ് അല്പം താമസിച്ചു തിരിച്ചു കിട്ടും.

## തലയടിച്ചു വീണിട്ടുള്ളവർക്ക് ഓർമ്മക്കുറവ് വന്നാൽ മാറ്റാൻ പറ്റുമോ?

തലയടിച്ചു വീണിട്ടുള്ളവർക്ക് ഉണ്ടാകുന്ന ഓർമ്മക്കുറവ് താൽക്കാലികമാണ്. ചിലർക്ക് കുറച്ചു കാലം നീണ്ടു നിൽക്കും. അല്ലാതെയുള്ളത് പെട്ടെന്ന് മാറും. നീണ്ടു നിൽക്കുന്നവ 75% മാറ്റി എടുക്കാവുന്നവയാണ്. മറവിയുള്ളവർ പഠിച്ച കാര്യങ്ങൾ ഓർത്ത് എടുക്കണം. ഓരോ കാര്യങ്ങളും ഓർത്തെടുക്കുന്നത് നല്ലതാണ്. പഴയ കാര്യങ്ങൾ ഓർത്ത് എടുക്കുകയും ഓരോ കാര്യങ്ങൾ ഓരോരുത്തരോട് ചോദിച്ചു മനസ്സിലാക്കിയിട്ട് എവിടെ എങ്കിലും എഴുതി വെയ്ക്കണം. എന്നിട്ട് അത് കാണാതെ പഠിക്കണം. സ്വയം പരിശീലിച്ചാൽ ഓർമ്മക്കുറവ് പെട്ടെന്ന് മാറും

## ഫിറ്റ്സിനെക്കുറിച്ചും മെനിഞ്ചൈറ്റിസിനെ കുറിച്ചും കൂടി പറയാമോ?

അപസ്മാരമാണ് ഫിറ്റ്സ്. തലച്ചോറിലെ കാര്യങ്ങൾ തലച്ചോറിൽ നിന്ന് ഞരമ്പുകളിലേക്ക് പ്രവഹിക്കുന്നത് നമ്മുടെ ഇലക്ട്രിക് കറന്റുപോലെയാണ്. അത് വോൾട്ടിനു പകരം മില്ലി വോൾട്ടാണ് എന്നു മാത്രം. കറന്റിൽ വരുന്ന ഹൈവോൾട്ടേജു പോലെ തലച്ചോറിൽ ഹൈ വോൾട്ടേജ് വരുമ്പോൾ അപസ്മാരം വരുന്നു. ഇ.ഇ.ജി. ടെസ്റ്റ് കൊണ്ട് ഇതു കണ്ടു പിടിക്കാം. വോൾട്ടേജിലെ മാറ്റം തലച്ചോറിലെ കോശങ്ങളിലെ കെമിക്കൽ ചെയ്ഞ്ച് കൊണ്ടാണ് ഉണ്ടാകുന്നത്. അത് മരുന്നു കൊണ്ടും ചിലത് സർജറി കൊണ്ടും മാറ്റാവുന്നതാണ്.

ഇനി മെനിഞ്ചൈറ്റിസിനെക്കുറിച്ച് പറയാം. തലച്ചോറിലെ ആവരണമാണ് മെനിൻജസ്. അതിൽ ഉണ്ടാകുന്ന അണുബാധയാണ് മെനിഞ്ചൈറ്റിസ്. അതിൽ തലച്ചോറിലെ സെറിബ്രോസ്പൈനൽ ഫ്ളൂയിഡ് എന്ന ദ്രാവകം പരിശോധിച്ചാണ് കണ്ടു പിടിക്കുന്നത്. പറ്റിയ മരുന്ന് കൊടുത്താൽ അത് മാറ്റിയെടുക്കാം.

### ചിലർക്ക് എഴുന്നേറ്റ് നിൽക്കുമ്പോഴും ഇരിക്കുമ്പോഴും എല്ലാം തല കറക്കം ഉണ്ടാകുന്നു. അത് മാറ്റുവാൻ പറ്റുമോ?

എഴുന്നേറ്റ് നിൽക്കുമ്പോഴും ഇരിക്കുമ്പോഴും തല കറക്കം ഉണ്ടാവുന്നത് പ്രധാനമായും രണ്ട് കാരണങ്ങൾ കൊണ്ടാണ്.

(1) ചെവിയുടെ ബാലൻസിംഗിന്റെ കുഴപ്പം
(2) രക്തസമ്മർദ്ദത്തിന്റെ വ്യത്യാസങ്ങൾ.

അവയെല്ലാം കണ്ടു പിടിച്ചു കഴിഞ്ഞാൽ പൂർണ്ണമായും മാറ്റാൻ പറ്റും.

### ചികിൽസിച്ചതിൽ ഓർമ്മയുള്ള ഒരു സംഭവം?

1983 ജൂണിൽ നടന്ന സംഭവമാണ്. അന്ന് ഞാൻ കോഴിക്കോട് മെഡിക്കൽ കോളേജിലാണ് വർക്കു ചെയ്യുന്നത്. എറണാകുളത്തിനും മംഗലാപുരത്തിനുമിടയിൽ ഞാൻ ഒരു ന്യൂറോ സർജനേ അന്ന് ഉണ്ടായിരുന്നുള്ളു. അന്ന് സി.റ്റി.സ്കാൻ മുതലായ ഇന്നത്തെ പരിശോധന ഒന്നും ഇല്ല. ഡോക്ടർ തന്നെ കണ്ടു പിടിക്കണം. ഒരു ദിവസം തിരുനെല്ലിയിൽ ബലി ഇടാൻ പോയ ഒരു കുടുംബത്തിന് വാഹനാപകടം സംഭവിക്കുന്നു. രണ്ടു പേർ ഉടൻ മരിച്ചു. മൂന്നു മാസം മുൻപ് വിവാഹിതരായ ദമ്പതിമാർ ആ വാഹനത്തിൽ ഉണ്ടായിരുന്നു. ഭാര്യയ്ക്ക് തീരെ ബോധം ഇല്ലായിരുന്നു. പരുക്ക് പറ്റിയെങ്കിലും ഭർത്താവ് രക്ഷപെട്ടു. ബോധം ഇല്ലാതിരുന്ന സ്ത്രീയെ ചികിൽസിക്കാൻ എന്റെ അടുത്താണ് കൊണ്ടു വന്നത്. ഒന്നര മാസത്തെ ചികിൽസ കൊണ്ട് അവർ മരണത്തിൽ നിന്നും രക്ഷപെട്ടു. അവർക്ക് ഓർമ്മക്കുറവും സ്വഭാവവ്യത്യാസവും ഉണ്ടായിരുന്നു. രണ്ടു കൊല്ലത്തെ ചികിൽസ അവർക്കു വേണ്ടി വന്നു. കൊടുത്ത മരുന്നുകൾ കൃത്യമായി കഴിച്ചതിനാലും ദൈവാധീനം ഉള്ളതിനാലും അവർ രക്ഷപെട്ടു. വർഷങ്ങൾ കഴിഞ്ഞപ്പോൾ അവരുടെ ഭർത്താവ് എന്റെ വീട്ടിൽ വന്നു. അദ്ദേഹം പറഞ്ഞു. 'ഞങ്ങൾക്ക് ഒരു ആൺകുട്ടി ഉണ്ടായി. കുഞ്ഞിന് ഒരു പേര് ഇടണം. ഡോക്ടർ ഞങ്ങൾക്ക് ദൈവത്തെപ്പോലെയാണ്. ഡോക്ടർ തന്നെ അത് ചെയ്തു തരണം' നിർബന്ധം മൂലം ഞാൻ പോയി. അവരുടെ വീട്ടിൽ അവരുടെ പൂജാമുറിയിൽ ദൈവങ്ങളുടെ അടുത്ത് എന്റെ ഫോട്ടോ വെച്ചിട്ടുണ്ട്. എന്റെ ചികിൽസ കൊണ്ട് രക്ഷപെട്ടവരുടെ സ്നേഹം എന്റെ കണ്ണുകളെ നിറച്ചു. കുഞ്ഞിനെ എന്റെ മടിയിൽ വെച്ചു തന്നു. 'എന്തു പേരാണ് ഇടേണ്ടത്?' ഞാൻ ചോദിച്ചു. ഉടൻ അവർ പറഞ്ഞു 'ഭാവദാസൻ വേറെന്തു പേരാണ്?' അവരുടെ സ്നേഹം കണ്ട് ഞാൻ കരഞ്ഞു പോയി. ആ കുട്ടി വളർന്നു. നല്ല ജോലി കിട്ടി. ഇപ്പോൾ സുഖമായി കഴിയുന്നു. ചികിത്സ കൃത്യമായി കിട്ടുകയും തരുന്ന മരുന്ന് കൃത്യമായി കഴിക്കുകയും ചികിത്സിക്കുന്ന ആളിന്റെ നിർദ്ദേശങ്ങൾ കൃത്യമായി പാലിക്കുകയും ചെയ്താൽ അസുഖം മാറും. അപകടം പറ്റി താമസിച്ച് ചികിത്സിച്ചാൽ ചിലത് രക്ഷപെടും ചിലത് രക്ഷപെടില്ല. അപകടം പറ്റിയാൽ ഉടൻ തന്നെ നല്ല ചികിത്സ കിട്ടണം. ●



**എൽ.രാജശേഖരൻ മുതുകുളം**

## ദേശീയ ഉപഭോക്തൃ ദിനം

ഡിസംബർ 24 നാണ് എല്ലാ കൊല്ലവും ദേശീയ ഉപഭോക്തൃദിനം ആചരിക്കുന്നത്. ഉപഭോക്തൃ താത്പര്യങ്ങൾ സംരക്ഷിക്കാനും അവകാശങ്ങൾ നേടിയെടുക്കാനും തർക്കങ്ങൾ പരിഹരിക്കാനും ഇന്ത്യൻ ഭരണ ഘടനയിൽ നിയമങ്ങളും വകുപ്പുകളും ഉണ്ട്. ഉൽപ്പന്നങ്ങൾക്ക് മാത്രമല്ല സേവനങ്ങൾക്കും ഉപഭോക്തൃ നിയമം ബാധകമാണ്. ഗുണമേന്മയില്ലാത്തവയും പ്രവർത്തിക്കാത്തവയും കേടുള്ളവയും ആയ ഉപകരണങ്ങളും നിലവാരം പുലർത്താത്ത ഉൽപ്പന്നങ്ങളും ഗുണമേന്മയില്ലാത്ത സേവനങ്ങളും ഉപഭോക്താവിനു പ്രശ്നമുണ്ടാക്കുമ്പോൾ സാധനങ്ങൾ തിരിച്ചു നൽകാനോ മാറ്റി വാങ്ങാനോ സേവനങ്ങൾക്ക് നഷ്ട പരിഹാരം നൽകാനോ വ്യവസ്ഥയുണ്ട്.

ഇത് സംബന്ധിച്ച തർക്കങ്ങൾ കൈകാര്യം ചെയ്യാനായി ഉപഭോക്തൃ തർക്ക പരിഹാര ഫോറങ്ങളും സെല്ലുകളും കോടതിയുടെ അധികാരമുള്ള സംസ്ഥാന തല സംവിധാനങ്ങളും നിലവിലുണ്ട്. കേരള സർക്കാർ ഉപഭോക്തൃ കാര്യങ്ങൾക്ക് മാത്രമായി ഒരു വകുപ്പ് ആരംഭിച്ചിട്ടുണ്ട്. ജില്ലകൾ തോറും ഉപഭോക്തൃ സംരക്ഷണ കൗൺസിലുകളും അദാലത്തുകളും പ്രവർത്തിക്കുന്നുണ്ട്.

മറ്റു കേസുകളെ അപേക്ഷിച്ച് ഉപഭോക്തൃ സംരക്ഷണ നിയമത്തിന് സൗകര്യങ്ങൾ ഏറെയുണ്ട്. മൂന്നുമാസമാണ് കേസുകളിൽ തീർപ്പു കൽപ്പിക്കാനുള്ള പരമാവധി കാലം. കേസ് വാദിക്കാൻ വക്കീലോ മുദ്രപത്രങ്ങളോ ആവശ്യമില്ല. രേഖാമൂലമായ പരാതി ചുമതലപ്പെട്ട വ്യക്തികൾക്കു നേരിട്ട് നൽകുകയോ തപാലിൽ അയക്കുകയോ ചെയ്യാം.

*3
# ലക്ഷം
## വായനക്കാർ

**വായിക്കൂ... വരിക്കാരാവൂ...**

വാർഷിക വരിസംഖ്യ
(സ്പെഷ്യൽ പതിപ്പുകൾ ഉൾപ്പെടെ) :
ഒരു വർഷം : 300 രൂപ    രണ്ടു വർഷം : 500 രൂപ

---

www.magzter.com, www.readwhere.com
തുടങ്ങിയ ഡിജിറ്റൽ പ്ലാറ്റ്ഫോമുകളിൽ സക്സസ് കേരള
സൗജന്യമായി ലഭിക്കും

---

എല്ലാ ഏരിയകളിലും
ഏജൻസികൾ ക്ഷണിക്കുന്നു
അന്വേഷണങ്ങൾക്ക്:
**0471 4063111**
**98467 66691**
E-mail: successkerala2015@gmail.com

---

സംരംഭങ്ങളെയും സംരംഭക്കൂട്ടായ്മകളെയും
ഞങ്ങൾ പ്രോത്സാഹിപ്പിക്കുന്നു. പരസ്യങ്ങൾ, ഫീച്ചറുകൾ,
വാർത്തകൾ എന്നിവ ഉൾപ്പെടുത്തുന്നതിനും
സ്പോൺസർഷിപ്പുകൾക്കും ബന്ധപ്പെടുക

# SHARPEST TOOL FOR BRANDING

**ഇപ്പോൾ കൂടുതൽ പുതുമകളോടെ...**




# സക്സസ് കേരള
## SUCCESS KERALA
THE COMPLETE
BUSINESS MAGAZINE

*Print + Digital

**www.successkerala.com**



# പ്രസംഗത്തിൽ ആസൂത്രണത്തിന്റെ പ്രസക്തി

തയ്യാറെടുക്കുവാൻ പരാജയപ്പെടുന്നതിലൂടെ നിങ്ങൾ പരാജയപ്പെടുവാൻ തയ്യാറെടുക്കുകയാണ് – ബഞ്ചമിൻ ഫ്രാങ്ക്ളിൻ

ഒരാൾ എത്രമാത്രം തയ്യാറെടുപ്പ് നടത്തുന്നു എന്നതാണ് അയാളുടെ പ്രസംഗവിജയം തീരുമാനിക്കുന്ന പ്രധാനപ്പെട്ട ഘടകം. തയ്യാറെടുപ്പില്ലാത്ത ഏതൊരു പ്രസംഗവും എളുപ്പത്തിൽ തിരിച്ചറിയുവാൻ ശ്രോതാക്കൾക്ക് സാധിക്കും. തയ്യാറെടുപ്പില്ലാത്ത ഒരു പ്രസംഗം യഥാർത്ഥത്തിൽ പ്രസ്തുത പ്രഭാഷകന്റെ വിലയിടിക്കുകയാണ് ചെയ്യുന്നത്. അതേ സമയം നല്ല തയ്യാറെടുപ്പോടെ നടത്തുന്ന പ്രസംഗം ശ്രോതാക്കൾക്കിടയിൽ പ്രസംഗകനെക്കുറിച്ച് ഒരു മികച്ച അഭിപ്രായം രൂപീകരിക്കുന്നതിൽ സഹായിക്കുന്നു.

## പ്രസംഗത്തിനായി എങ്ങനെ തയ്യാറെടുക്കാം

ഒരാൾ പ്രസംഗത്തിനായി തയ്യാറെടുത്ത് തുടങ്ങുമ്പോൾ തന്നെ ചുവടെ ചേർക്കുന്ന കാര്യങ്ങളെ കുറിച്ച് വ്യക്തമായ ധാരണ രൂപപ്പെടുത്തേണ്ടത് അത്യാവശ്യമാണ്.

- ശ്രോതാക്കളുടെ ശരാശരി പ്രായം
- ശ്രോതാക്കളുടെ ഏകദേശ സ്ത്രീ പുരുഷ അനുപാതം
- ശ്രോതാക്കളുടെ വിദ്യാഭ്യാസ – സാമ്പത്തിക – തൊഴിൽ നിലവാരം
- പ്രസംഗിക്കുന്ന വിഷയത്തിൽ ശ്രോതാക്കൾക്കുള്ള അറിവിന്റെ നിലവാരം

മേൽ സൂചിപ്പിച്ച വസ്തുതകൾ പ്രസംഗത്തിന്റെ രൂപകൽപ്പനയിലും അവതരണത്തിലും നിർണ്ണായക സ്വാധീനം ചെലുത്തുന്നുണ്ട്. അതോടൊപ്പം തന്നെ ശ്രോതാക്കളുടെ പൊതുവായുള്ള താത്പര്യവും പ്രസംഗകൻ പരിഗണിക്കേണ്ടതാണ്. ഉദാഹരണത്തിന് അക്കാദമിക് കാര്യങ്ങളിൽ താത്പര്യമുള്ള ഒരു സമൂഹത്തിൽ പ്രസംഗിക്കുമ്പോൾ അത്തരം കാര്യങ്ങൾക്ക് പ്രാമുഖ്യം നൽകി കൊണ്ടുവേണം പ്രസംഗകൻ പ്രസംഗം നടത്താൻ. ഇത് ശ്രോതാക്കൾക്ക് പ്രസംഗത്തിലുള്ള താത്പര്യത്തെ വർദ്ധിപ്പിക്കുന്നു.

ഒരേ പ്രസംഗം തന്നെ പല സ്ഥലങ്ങളിൽ ആവർത്തിക്കുന്ന പ്രസംഗകരെ നാം കണ്ടിട്ടുണ്ട്. ഒട്ടും തന്നെ അഭിലഷണീയമായ കാര്യമല്ല ഇത്. തന്റെ പ്രസംഗം മുൻപ് കേട്ടിട്ടുള്ളവർ ശ്രോതാക്കൾക്കിടയിൽ ഉണ്ടാവില്ല എന്ന ചിന്തയിലാണ് പ്രസംഗകൻ പലപ്പോഴും ഇത്തരത്തിലുള്ള കാര്യങ്ങൾക്ക് മുതിരുന്നത്. അതുകൊണ്ട് തന്നെ ഓരോ പ്രസംഗവും സാഹചര്യങ്ങൾക്ക് യോജിക്കുന്ന രീതിയിൽ പരുവപ്പെടുത്തി എടുക്കേണ്ടതുണ്ട്.

പ്രസംഗത്തിനായി തയ്യാറെടുക്കുന്ന ഘട്ടത്തിൽ ശ്രദ്ധപുലർത്തേണ്ട മറ്റൊരു പ്രധാനപ്പെട്ട കാര്യമാണ് സമയ ക്രമീകരണം എന്നത്. ഒരു വിഷയം അവതരിപ്പിക്കുവാൻ മുപ്പത് മിനിട്ടാണ് അനുവദിക്കപ്പെട്ടിരിക്കുന്നത് എന്ന് സങ്കൽപ്പിക്കുക നിശ്ചയമായും ആ പ്രസംഗകൻ 25 മിനിട്ടിനും 30 മിനിട്ടിനും ഇടയിൽ തന്റെ പ്രസംഗം അവസാനിപ്പിക്കേണ്ടതുണ്ട്. അല്ലാത്തപക്ഷം അത് സംഘാടകരെ സമ്മർദ്ദത്തിലാക്കുകയും അലോസരപ്പെടുത്തുകയും ചെയ്യുമെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഒന്നിലധികം പ്രസംഗകർ പങ്കെടുക്കുന്ന അവസരത്തിൽ സമയനിഷ്ഠയ്ക്ക് പ്രാധാന്യം അധികമാണ്. സമയ ക്ലിപ്തതയില്ലാതെ പെരുമാറുന്ന ഒരു പ്രസംഗകൻ മാത്രം മതി സംഘാടകരുടെ എല്ലാ ക്രമീകരണങ്ങളെയും തകിടം മറിയ്ക്കുവാൻ.

പ്രസംഗം പറയുവാൻ തയ്യാറെടുക്കുന്ന അവസരത്തിൽ ഒരു വെള്ളക്കടലാസിൽ പ്രസംഗത്തിന്റെ ഒരു രൂപരേഖ തയ്യാറാക്കുന്നത് ഉചിതമായിരിക്കും. ഇതിന് നിയതമായ ഒരു മാർഗരേഖയൊന്നുമില്ല. എങ്കിലും, പറയാൻ ഉദ്ദേശിക്കുന്ന പ്രധാനപ്പെട്ട ആശയങ്ങൾ, ഉദാഹരണങ്ങൾ, സമയക്രമീകരണം തുടങ്ങിയവ ഇതിൽ ഉൾപ്പെടുത്താവുന്നതാണ്. മൈൻഡ് മാപ്പിംഗ് (Mind Mapping) പോലെയുള്ള ആധുനിക സങ്കേതങ്ങൾ ഇതിനായി പ്രയോജനപ്പെടുത്താവുന്നതാണ്.

## തുടക്കവും ഒടുക്കവും

ഒരു പ്രസംഗത്തിൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്ന രണ്ട് ഭാഗങ്ങളാണ് അതിന്റെ ആരംഭവും അവസാനവും എന്നത്. ഒരു പ്രസംഗം ആസൂത്രണം ചെയ്യുന്ന ഘട്ടത്തിൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്ന രണ്ട് മേഖലകൾ കൂടിയാണിവ. ഒരു പ്രസംഗത്തിൽ ശ്രോതാക്കൾ ഏറ്റവും അധികം ശ്രദ്ധിക്കുന്ന രണ്ട് ഭാഗങ്ങളാണ് ഇവ എന്നത് ഇതിന്റെ പ്രാധാന്യത്തെ ഊട്ടി ഉറപ്പിക്കുന്നു. ഉദ്ധരണികളും കഥകളുമൊക്ക ഉപയോഗിച്ച് ഏതൊരു പ്രസംഗത്തിന്റെയും മനോഹാരിത വർദ്ധിപ്പിക്കാവുന്നതാണ്.

മികച്ച തയ്യാറെടുപ്പ് ഏതൊരു സാധാരണക്കാരനെയും നല്ല പ്രസംഗകനാക്കി മാറ്റുന്നു. പ്രാസംഗ പാടവം എത്രമാത്രം ഉണ്ടെങ്കിലും പ്രസംഗരംഗത്ത് എത്രവർഷത്തെ പരിചയം ഉണ്ടെങ്കിലും തന്റെ ഓരോ പ്രസംഗത്തെയും ജീവിതത്തിലെ ആദ്യ പ്രസംഗം പോലെ സമീപിക്കുന്ന പ്രസംഗകൻ ശ്രോതാക്കളുടെ മനസ്സിൽ ചിരപ്രതിഷ്ഠ നേടുന്നു. ●



**അരുൺ ജോർജ്ജ് മാമ്പ്ര**
അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com




# നാഗാലാന്റ് കാഴ്ച്ചകൾ

ഭാഗം-2

ഒറ്റ നോട്ടത്തിൽ ലോകം വളരെ വൈവിധ്യമുള്ളതായി കാണപ്പെടും. എവിടെ ചെന്നാലും പല തരത്തിലുള്ള ആളുകളും വ്യത്യസ്തമായ സംസ്കാരങ്ങളും കാണാം. ഓരോ ദേശവും നിർമിക്കപ്പെട്ടിരിക്കുന്നത് പ്രാദേശികമായ ഭിന്നതകളോടെയായിരിക്കും. ആ നാട്ടിലെ ലഭ്യമായ വസ്തുക്കൾ ഉപയോഗിച്ചായിരിക്കും ഓരോരുത്തരും ജീവിക്കുക. എന്നാൽ ഇതൊക്കെ ജീവിതത്തിന്റെ മുകൾപ്പരപ്പിൽ മാത്രമായിരിക്കും കാണപ്പെടുക.

### പട്ടി ഇറച്ചി മുതൽ എലി വരെ

നേരം പുലർച്ചെ അഞ്ചു മണി കഴിഞ്ഞിട്ടേയുള്ളു സൂര്യകിരണങ്ങൾ മുറിയിലേക്ക് എത്തി നോക്കാൻ തുടങ്ങി. തണുപ്പ് വിട്ടുമാറിയിട്ടില്ല സ്വെറ്റർ അണിഞ്ഞ് ദി മാപ്പൂർ മാർക്കറ്റിലേക്ക് പുറപ്പെട്ടു.

ചൈനയിലെ ഹുവാൻ മാർക്കറ്റിന്റെ ചെറിയൊരു പതിപ്പാണ് ദി മാപ്പൂർ മാർക്കറ്റ്. മാർക്കറ്റിന്റെ കവാടത്തിൽ തന്നെ വിൽക്കാൻ വെച്ചിട്ടുള്ളത് വെളുത്ത നീണ്ട രോമങ്ങളോടുകൂടിയ വെള്ളെലികളെ. അവ ഞങ്ങളെ നോക്കി കൈകൂപ്പി നമസ്തേ പറഞ്ഞു. വിൽപ്പനക്കാരി ഇതു കണ്ട് അവക്കു മേലെ ഒരു 'പൂച്ച നോട്ട'മെറിഞ്ഞു. അവ കൂട്ടിനുള്ളിൽ പതുങ്ങി. ഇവരുടെ വിശിഷ്ട ഭക്ഷണമാണ് ഈ എലികൾ.

മറ്റൊരു കൂട്ടിൽ നിറയെ മുയലുകൾ. വിവിധ തരം പക്ഷികൾ കൂട്ടിൽ കിടന്ന് ബഹളം വെച്ചു കൊണ്ടിരുന്നു. കാടകൾക്ക് നമ്മുടെതിനേക്കാൾ ഇരട്ടി വലിപ്പമുണ്ട്. നാനാതരം കോഴികൾ കൂട്ടത്തിൽ തലയെടുപ്പോടെ; കാട്ടുകോഴികളും. മാംസക്കടകളാണ് ഇനി അങ്ങോട്ട്. പോർക്കാണ് ഇവരുടെ ഇഷ്ട ഭക്ഷണം. ഒരു പോത്തിന്റെ തല വെട്ടിയെടുത്ത് പ്രദർശിപ്പിച്ചിട്ടുണ്ട്. അതിൽ



നിന്നും രക്തം ഇറ്റിറ്റു വീഴുന്നു. പട്ടിയിറച്ചിയാണ് ഈ നാടിന്റെ പ്രത്യേക ഭക്ഷണം. പട്ടിയെ കൊന്ന് വൃത്തിയാക്കി കാലും കയ്യും മുറിച്ചു മാറ്റാതെ വലിയ വട്ടയത്തിൽ വെച്ചിരിക്കുന്നു. പട്ടിയിറച്ചി പുരുഷന്മാരുടെ ലൈംഗീക ശേഷി വർദ്ധിപ്പിക്കും എന്നാണ് ഇവർ വിശ്വസിക്കുന്നത്.

കുറച്ചു മാറിയാൽ തവളകളെ വിൽക്കുന്ന ഇടമാണ്. രണ്ടു തവളകളെ ഒരു പെയറാക്കി കൂട്ടിക്കെട്ടിയാണ് വിൽക്കുന്നത്.

അതിനാൽ ഇവക്ക് ചാടിപ്പോകാൻ കഴിയില്ല. അടുത്തത് മൽസ്യക്കച്ചവടമാണ്. പുഴ മൽസ്യ ങ്ങളാണ് ഇവിടെ ലഭിക്കുക. വളർത്തു മീനുകളാണ് കൂടുതൽ. കൂട്ടത്തിൽ നമ്മുടെ മുശുവും മലിഞ്ഞിലും, വരാലുമൊക്കെയുണ്ട്.

മാർക്കറ്റിലെ കാഴ്ച്ചകൾ കണ്ട് നടക്കവെ, മുന്നിൽ ഇന്നലെ കറു മുറെ കഴിച്ച പുഴുക്കൾ കിടന്ന് കൂത്താടുന്നു. വെള്ള നിറത്തിൽ തവിട്ട് വരകളോടുകൂടിയ ഇവയെക്കണ്ടാൽ ശംഖുകൾ പോലെ തോന്നും. നാഗാലാന്റിലെ ചില പ്രത്യേക മരങ്ങളിലാണ് ഇവ വളരുന്നത്. എന്തായാലും നല്ല രുചിയുള്ള കറു മുറെ തിന്നാൻ കൊള്ളാവുന്നവയാണ് ഈ പുഴുക്കൾ.

വിൽപ്പനക്കാരികൾ കലപില കൂട്ടിക്കൊണ്ടിരുന്നു ഗോത്രഭാഷയിലുള്ള അവരുടെ മൊഴി വിളയാട്ടങ്ങൾ ഇത്തിരി നേരം നോക്കി നിന്ന പ്പോൾ അവർ നമ്മെ കളിയാക്കുകയാണോ എന്ന് തോന്നി.

ഇവിടെ നിന്ന് ഞങ്ങൾ പോയത് ഹോങ്കോങ് മാർക്കറ്റിലേക്കാണ്. വിദേശ നിർമിതമായ വസ്ത്രങ്ങളും മറ്റും വിൽക്കുന്ന ചെറിയ ചെറിയ കടകൾ അടങ്ങിയതാണ് ഈ മാർക്കറ്റ്. ധാരാളം ഫെയ്സ് മാസ്ക്കുകൾ ഇവിടെ വിൽപ്പനക്ക് വെച്ചിരിക്കുന്നത് കണ്ടു. റോ ഡുകൾ പൊളിഞ്ഞു കിടക്കുന്നതു കൊണ്ട് നിറയെ പൊടിപടലമാണ്.



അതിൽ നിന്ന് രക്ഷപ്പെടാനാണ് ഇവർ മാസ്ക് ധരിക്കുന്നത്. ഞാനും മുൻകരുതൽ എന്ന നിലയിൽ തുണികൊണ്ടുള്ള കുറച്ച് മാസ്ക് വാങ്ങി. കൊറോണ കാലത്തെ ദില്ലി, ബോംബെ യാത്രയിൽ ഈ മാസ്ക്കുകൾ തുണയായി.

നാഗാലാന്റിൽ കൊറൊണ പടരാതിരിക്കാൻ മാസ്ക്കുകൾ ധരിക്കുന്ന ശീലം സഹായകരമായിട്ടുണ്ടാകും.

ഉച്ചയോടെ ഇവിടെ നിന്നും കോഹിമയിലേക്ക് പുറപ്പെടണം ലോക പ്രശസ്തമായ 'ഹോൺ ബിൽ' ഫെസ്റ്റ് വെൽ അവിടെ ആരംഭിച്ചു കഴിഞ്ഞു.

ഒറ്റ നോട്ടത്തിൻ ലോകം വളരെ വൈവിധ്യമുള്ളതായി കാണപ്പെടും. എവിടെ ചെന്നാലും പല തരത്തിലുള്ള ആളുകളും വ്യത്യസ്തമായ സംസ്കാരങ്ങളും കാണാം. ഓരോ ദേശവും നിർമിക്കപ്പെട്ടിരിക്കുന്നത് പ്രാദേശികമായ ഭിന്നതകളോടെയായിരിക്കും. ആ നാട്ടിലെ ലഭ്യമായ വസ്തുക്കൾ ഉപയോഗിച്ചായിരിക്കും ഓരോരുത്തരും ജീവിക്കുക. എന്നാൽ ഇതൊക്കെ ജീവിതത്തിന്റെ മുകൾപ്പരപ്പിൽ മാത്രമായിരിക്കും കാണപ്പെടുക

കോഹിമ പട്ടണം കടന്നതോടെ റോഡിന്റെ സ്ഥിതി പരമ ദയനീയമായി. ഒരു സാഹസിക സഞ്ചാരിയുടെ ജാഗ്രതയോടെയാണ് ജോൺസൻ വണ്ടി ഓടിച്ചത്. മരങ്ങളിൽ നിന്നും വീഴുന്ന കരിയിലകൾ പൂമ്പാറ്റകളെപ്പോലെ കാറ്റിൽ പാറി നടന്നു കൊണ്ടിരുന്നു. അവ ഇടക്കിടെ ഗ്ലാസിൽ വന്നിരുന്ന് കാഴ്ച്ചക്ക് തടസ്സം സൃഷ്ടിച്ചു.മണിപ്പൂരിലെ വാഹനങ്ങൾക്ക് നാഗാലാന്റിലും,നാഗാലാന്റിലെ വാഹനങ്ങൾക്ക് മണിപ്പൂരിലും, യാത്രാവിലക്കുണ്ട്. അതു കൊണ്ടു തന്നെ അതിർത്തിയിൽ വാഹനം മാറിക്കയറണം.



യഥാർത്ഥത്തിൽ എല്ലാ മനുഷ്യരും ഒരുപോലെയാണ്. അതുകൊണ്ട് ജീവിതത്തിന്റെ വൈവിധ്യം കണ്ട് നാം അമ്പരക്കരുത്. അവരുടെ ഉള്ളിലേക്ക് ഇറങ്ങിച്ചെല്ലുക.

**കാഴ്ച്ച വാക്കുകളാകുന്നു**

കഴിഞ്ഞ ദിവസത്തെ കാഴ്ച്ചകൾ എനിക്കൊപ്പം വാക്കുകളായി സഞ്ചരിച്ചുകൊണ്ടിരുന്നു. അവ എന്നോട് കണ്ടവയെക്കുറിച്ചും കാണാത്തവയെക്കുറിച്ചും സംസാരിച്ചു. വാക്കുകൾ ഓർമ്മകളെ ക്രമപ്പെടുത്തി എവിടെയോ ഒളിപ്പിച്ചു വെക്കുന്നു.

പതുക്കെ പതുക്കെ ഞാൻ എന്റെ സ്വകാര്യ ലോകത്തിൽ അമർന്നു. രാത്രി ഓടുന്ന തീവണ്ടിയിലെ പിൻകാഴ്ച്ചകളെപ്പോലെ, അവ മറഞ്ഞു മറഞ്ഞു പോയോ? അനന്തതയിലേക്ക് കണ്ണുകൾ ഊന്നി ഞാൻ താഴ്വരകളെ നോക്കിയിരുന്നു.

കോഹിമ പട്ടണം കടന്നതോടെ റോഡിന്റെ സ്ഥിതി പരമ ദയനീയമായി. ഒരു സാഹസിക സഞ്ചാരിയുടെ ജാഗ്രതയോടെയാണ് ജോൺസൻ വണ്ടി ഓടിച്ചത്. മരങ്ങളിൽ നിന്നും വീഴുന്ന കരിയിലകൾ പൂമ്പാറ്റകളെപ്പോലെ കാറ്റിൽ പാറി നടന്നു കൊണ്ടിരുന്നു. അവ ഇടക്കിടെ ഗ്ലാസിൽ വന്നിരുന്ന് കാഴ്ച്ചക്ക് തടസ്സം സൃഷ്ടിച്ചു.

സമയം പതിനൊന്നു മണിയായി. ആകാശത്തിന് നീലിമ കൂടുകയും മേഘങ്ങൾക്ക് പഞ്ഞിക്കെട്ടുകളുടെ നേർമ്മയും വെൺമ്മയും ലഭിക്കുകയും ചെയ്തു.

വീണ്ടും മണിപ്പൂരിലേക്ക് പ്രവേശിക്കുകയാണ്. ഉരുക്കു തൊപ്പി ധരിച്ച പട്ടാളക്കാർ നെഞ്ചിനു താഴെ മെഷിൻഗണ്ണും ചേർത്തു പിടിച്ചു കൊണ്ട് സംശയദൃഷ്ടിയോടെ വെയിൽ കൊണ്ട് നിൽക്കുന്നുണ്ട്. പലയിടത്തും വണ്ടി നിറുത്തി അവരുടെ സൗഹൃദ രഹിതങ്ങളായ ചോദ്യങ്ങൾക്ക് മറുപടി നൽകേണ്ടി വരുന്നു. ഇത്തരം അസുഖകരമായ കാഴ്ച്ചകളുടെ അനിശ്ചിതത്വത്തിലൂടെയാണ് ഇപ്പോൾ യാത്ര.

മണിപ്പൂരിലെ വാഹനങ്ങൾക്ക് നാഗാലാന്റിലും,



നാഗാലാന്റിലെ വാഹനങ്ങൾക്ക് മണിപ്പൂരിലും, യാത്രാവിലക്കുണ്ട്. അതു കൊണ്ടു തന്നെ അതിർത്തിയിൽ വാഹനം മാറിക്കയറണം. എന്നാൽ അതിർത്തിയിൽ താമസിക്കുന്നവരെ ഇതിൽ നിന്നും ഒഴിവാക്കിയിട്ടുണ്ട്. ഞങ്ങളുടെ ഡ്രൈവർ അതിർത്തി ഗ്രാമത്തിലെ ഗോത്ര വർഗ്ഗക്കാരനായതിനാൽ വണ്ടി മാറിക്കയറേണ്ടി വന്നില്ല.

ധാരാളം കൊച്ചു കൊച്ചു വീടുകൾ നിറഞ്ഞതായി രുന്നു ആ ഗ്രാമം. വീടുകളുടെ മുൻപിൽ വിറക് അട്ടിവെച്ചി രിക്കുന്നത് കാണാമായിരുന്നു. ഞങ്ങളുടെ കാറു കണ്ട് വീടുകളിൽ നിന്നും സ്ത്രീകളും കുട്ടികളും പുറത്തേക്ക് ഇറങ്ങി വന്നു.

മരത്തിന്റെ തറയോട് ചേർന്ന് ഒരു മൈതാനവും അതിന്റെ അറ്റത്തായി നാഗാ രീതിയിൽ പണിത ഒരു ഹോളുമുണ്ടാ യിരുന്നു. ഉച്ച സമയമായതിനാൽ അതിനകത്ത് ആരും ഉണ്ടാ യിരുന്നില്ല. ഞങ്ങൾ സന്ദർശിച്ച എല്ലാ വില്ലേജുകളിലും ഇത്തരം ക്ലബുകളും (പൊതു ഇടവും) കളിസ്ഥലവും ഉണ്ടാ യിരുന്നു.

ഇവിടത്തെ കുട്ടികളോട് ടാറ്റ പറഞ്ഞ് ഞങ്ങൾ മൊറാങ്ങിലേക്ക് തിരിച്ചു.

മൊറാങ്ങ് ഒരു ചെറിയ പട്ടണമാണ്. ഡോൺ ബോ സ്കോ കോളേജും സ്കൂളുമാണ് പ്രധാന കെട്ടിടങ്ങൾ. അതിനെ ചുറ്റിപ്പറ്റിയാണ് ജനങ്ങളുടെ ജീവിതം. പ്രധാന



തെരുവിൽ ഒരു ഹോഡിങ്ങ് വെച്ചിട്ടുണ്ട്. അതിലെ നാഗ സുന്ദരിയുടെ മേനിയഴകിലേക്ക് ആരും നോക്കിപ്പോകും. നാഗാലാൻറിൽ ഇത്തരം ഹോഡിങ്ങുകൾ കണ്ടിട്ടില്ല. ഒരു പു രുഷനോട്ടമെറിഞ്ഞ് ഞാനതിനു മുന്നിൽ നിന്നു. അതൊ രു നാഗാ ഹോട്ടലിന്റെ പരസ്യമാണ്.

ഞങ്ങൾ ആ ഹോട്ടലിലേക്ക് കയറി.അരിയാണ് ഇവ രുടെ പ്രധാന ഭക്ഷണം. ഇലക്കറികളും മീനും, കോഴിയും ഇവർ ഇതോടൊപ്പം കഴിക്കുന്നു.

ഞങ്ങൾ ഒരു ടേബിളിനരികിൽ ഇരുന്നു. തീൻമേശ ക്കടിയിലായി ഒരു കുറുഞ്ഞിപ്പൂച്ചയും, കൗണ്ടറിനരികിൽ ഒരു നായക്കുട്ടിയും അവയുടെ രോമം നിറഞ്ഞ ശരീരവു മായി കണ്ണടച്ച് പ്രതീക്ഷാപൂർവ്വം കിടക്കുന്നു.

മേശപ്പുറത്തു നിന്നും വീഴുന്ന അപ്പക്കഷ്ണ ങ്ങൾക്കായി കാത്തു കിടക്കുന്ന ഇവ ബൈബിൾ കഥയെ ഓർമ്മിപ്പിച്ചു.

ഹോട്ടൽ നടത്തുന്നത് സ്ത്രീകളാണ്. അവരുടെ വർത്തമാനങ്ങളിലേയും പെരുമാറ്റങ്ങളിലേയും പ്രസരിപ്പും ലാസ്യവും കാഴ്ച്ച ഹൃദ്യമാക്കുകയും ഭക്ഷണത്തിന്റെ രുചി കൂട്ടുകയും ചെയ്തു. ഇവർ ഭൗതീക സാഹചര്യങ്ങളെ അതിജീവിക്കാനുള്ള കരുത്തു നേടുന്നത് ഇങ്ങനെയാ ണ്. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com




# മധുരിക്കും ഓർമ്മകളേ...

ഒരു സ്ഥലത്ത് എത്ര പേർ നിന്നാലും, മത്സരിച്ചാലും, ഒരാളല്ലെ ജയിക്കൂ. മറ്റുള്ളവർ എല്ലാവരും തന്നെ പൊട്ടുമെന്നുള്ളത് തീർച്ചയാണ്. അപ്പോൾ പലരും ശക്തരാകാറാണ് പതിവ്. ജയിച്ചില്ലെങ്കിലും നാടിനായി പ്രവർത്തിക്കാനാവുമല്ലൊ!

ജന്മ നാട്ടിലേക്ക് ഒന്ന് തിരിഞ്ഞ് നോക്കിയപ്പോൾ 'പൊട്ടുച്ചിറയിൽ ഒതുങ്ങരുതെ!' എന്ന് പറയാൻ തോന്നി. തിരഞ്ഞെടുപ്പിൻ സ്മരണകളും, മധുരിക്കും ചില ഓർമ്മകളുമാണ് ഈ എഴുത്തിനാധാരം.

പൊട്ടുച്ചിറയിലെന്നല്ല എവിടെ നിന്നാലും കുറെ പേർ പൊട്ടും. ഒരു സ്ഥലത്ത് എത്ര പേർ നിന്നാലും, മത്സരിച്ചാലും, ഒരാളല്ലെ ജയിക്കൂ. മറ്റുള്ളവർ എല്ലാവരും തന്നെ പൊട്ടുമെന്നുള്ളത് തീർച്ചയാണ്. അപ്പോൾ പലരും ശക്തരാകാറാണ് പതിവ്. എന്നാൽ ഈ രാഷ്ട്രീയ ജീവിതവും സാമൂഹ്യ പ്രവർത്തനങ്ങളും പൊട്ടുച്ചിറ, എട്ടുമന, കരുവന്നൂരിൽ മാത്രം ഒതുക്കരുതെന്നാണ് ഒരപേക്ഷ. ഇതോടെ പാർട്ടി ഇല്ലാതാകുന്നില്ലല്ലൊ. ഒരാൾ ജയിക്കും മറ്റുള്ളവർ പിന്നിലാകും. എന്നാൽ, ഒരിക്കലും അതൊരു തോൽവിയാകരുത്. ജയിച്ചില്ലെങ്കിലും നാടിനായി പ്രവർത്തിക്കാനാവുമല്ലൊ! പാർട്ടിയുള്ളിടത്തോളം കാലം അത് നടക്കും. അതിന് ജയിക്കണമെന്നൊന്നുമില്ല കോട്ടങ്ങളും നേട്ടങ്ങളായി കാണാം.

തെറ്റ് കുറ്റങ്ങൾ പറഞ്ഞ് തീർത്ത് ഒന്നിക്കാനുള്ള പാഠമായിരിക്കണം ഈ പ്രവർത്തനങ്ങളും തിരഞ്ഞെടുപ്പും കൂട്ടായ്മയും. മനസ്സുണ്ടായിരിക്കണം. അത് നമ്മുടെ നാടിനും ഗുണം ചെയ്യണം. എത്ര നാം കെട്ടി നിർത്തിയാലും ചാക്കിൽ മണ്ണിട്ട് കൂട്ടി ചേർത്ത് തട വെച്ചാലും, തടഞ്ഞ് നിർത്തിയാലും, മല വെള്ള പാച്ചലിൽ നമ്മുടെ ചിറ പൊട്ടി തള്ളി, കലി തുള്ളി വരുമായിരുന്നു.

നമ്മുടെ നാട്ടിൽ പണ്ടെ ഉണ്ടായിരുന്നതാണ്, മലവെള്ളവും, പട്ടിണിയും പ്രളയവും. അങ്ങിനെ പൊട്ടി, പൊട്ടി അനുഭവിച്ചാണ് നമുക്ക് ഒരു പൊട്ടുച്ചിറ ഉണ്ടായതും.

വസൂരി വന്നു, കോളറ വന്നു, ചിക്കൻ പോക്സ് വന്നു, പ്രളയങ്ങൾ വന്നു, ചിക്കൻ ഗുനിയ വന്നു, ഓഖിയും സുനാമിയും നിപ്പയും വന്നു. ഒപ്പം വൈറസെന്ന സിനിമയും വന്നു. സിനിമ ഒന്ന് ചേർത്ത് വെക്കാതെ ഒരു എഴുത്തുമില്ലല്ലോ. ഇതിനിടയിൽ കോറോണയെന്ന മഹാമാരിയും വന്നു. കോവിഡ് കാലവും ചിലർക്കൊക്കെ അനുഗ്രഹമായി. അങ്ങിനെ കാണുന്നവർ ഇന്ന് ഏറെയാണ്. പ്രളയങ്ങൾ ചീറി പാഞ്ഞു വന്നു, ചിറ പൊട്ടി. എന്നാൽ പൊട്ടാത്തത് എട്ടുമനയും ഒത്തൊരുമയുള്ള കുറെ മനസ്സുകളാണ്. ബാലറ്റ് പെട്ടിയില കപ്പെട്ട് പൊട്ടിയാലും പൊട്ടാത്ത മനസ്സിന്റെ ഉടമകളായിരിക്കണം നാം. അത് ഒരിക്കലും തകരാതിരിക്കണം അകലാതിരിക്കണം. ഒപ്പം നമ്മുടെ സാഹോദര്യ ബന്ധങ്ങളും. എന്തായാലും പൊട്ടുച്ചിറയിൽ, ആ ബൂത്തിൽ നിന്നാൽ, പൊട്ടുമെന്ന ചിന്ത തന്നെയായിരിക്കണം ഇനി എപ്പോഴും.

ആ പള്ളിക്കൂടത്തിൽ നിന്ന് ജയിച്ചാൽ ഭാഗ്യമെന്ന് കരുതുക. എല്ലാവരെയും ഉന്നതരാക്കിയ ഉറവിടമാണത്. സ്നേഹ സമ്പന്നരായ ഗുരുക്കന്മാരുടെ ശിക്ഷണവും സാന്ത്വനവും ലഭിച്ച വീട്. അവരുടെ മക്കളോടുള്ള അടുപ്പവും ഇതെഴുതാൻ ഒരു പ്രേരണയായി . അവിടെ നിന്നാണ് നാട് ഭരിക്കാനുള്ള തീരുമാനം ലഭിക്കുന്നതും. അത് എല്ലാവരെയും കൊടുമുടിയിൽ എത്തിക്കും. തോറ്റവരെയും, ജയിച്ചവനെയും. അതിലും നമുക്ക് വിശ്വാസമർപ്പിക്കാം. തോറ്റവരോടൊപ്പം ജയഭേരി മുഴക്കി, അവരെ ചേർത്ത് നിർത്തി, നാം ഒന്നായി ഒത്തൊരുമിച്ച് നമ്മുടെ എട്ടുമനയിൽ, കരുവന്നൂരിൻ പുഴയോരത്ത്, എല്ലാം മറന്ന് ഒരു സ്നേഹതീരം പണിതുയർത്താൻ, തോളോട് തോൾ ചേർന്ന് നിൽക്കാൻ, ഈ നേതാക്കന്മാർക്ക് സാധിക്കണം. അങ്ങിനെയാണ് ജയ പരാജയങ്ങൾ നാം ഉൾക്കൊള്ളേണ്ടത്. ലക്ഷ്യം രാഷ്ട്രീയമായിരിക്കരുത്. നാടാണ് നമുക്ക് വലുത്. അതിനായിരിക്കണം മുൻഗണന. ഇലക്ഷൻ കഴിഞ്ഞാൽ ജാതി ഭേദമന്യേ വർഗ്ഗ വർണ്ണ വിവേചനങ്ങളില്ലാതെ കക്ഷി രാഷ്ട്രീയങ്ങളേതുമില്ലാതെ ഒന്നിക്കണം, നാം എട്ടുമനക്കാർ ഈ വാർഡിലും പഞ്ചായത്തിലും ഒന്നിക്കണം. കാരണം നാം എട്ടുമനക്കാരെന്ന ചിന്ത വേണം. ആ പാരമ്പര്യത്തിൻ തനിമയും മഹിമയും കാത്ത് സൂക്ഷിക്കണം.

15 വർഷം പഞ്ചായത്ത്, നാട് ഭരിച്ച വാളക്കടവിൽ കൃഷ്ണേട്ടന്റെ പാരമ്പര്യവും പ്രതിബദ്ധതയുമാണ് വേണ്ടത്. എതിർ സ്ഥാനാർത്ഥിയായി നിന്ന രാഘവേട്ടന്റെ വീറും വാശിയും നമുക്കും വേണം. അത് കഴിഞ്ഞ്, വന്ന കോൺഗ്രസ്സുകാരനായ പൊറ്റെക്കാട്ടെ രാമേട്ടനും കമ്മ്യൂണിസ്റ്റ് സഖാവ് അബ്ദുള്ളയും മത്സരിച്ച്, അബ്ദുള്ള ജയിച്ചപ്പോൾ അവർ തോളിൽ കയ്യിട്ട് നടന്നു. മക്കൾ, വീട്ടുകാർ അതിലെറെ അടുത്തറിഞ്ഞു ചേർന്ന് നിന്നു. ലാലും റവൂഫും ഞങ്ങളും ഇന്നും ഒരൊറ്റ കുടുംബമായി ജീവിക്കുന്നു. വാർഡ് 16 ൽ, പൊട്ടുച്ചിറയിൽ നിന്ന് തോറ്റാലും 16 ന്റെ ചുറുചുറുക്കോടെ നാടിന് വേണ്ടി ഒന്നിക്കാനാവുന്നതായിരിക്കണം നമ്മുടെ വിജയം. എട്ടുമനയിലും പലരും എട്ട് നിലയിൽ പൊട്ടിയിട്ടുണ്ട്. അവർക്കെല്ലാം ഒരൊറ്റ മനസ്സായിരുന്നു. അവർ ഒന്നായിരുന്നു. തിരഞ്ഞെടുപ്പ് വരുമ്പോൾ മാത്രം ഒന്നകന്ന് നിൽക്കുന്നവർ. ഒരല്പം അകലം പാലിക്കുന്നവർ. അത് മാസ്കില്ലാ കാലത്തെ ഒരു ചെറു അകലത്തിൽ ഒതുങ്ങും. അതു കഴിഞ്ഞാൽ പിന്നെയും കെട്ടിപ്പിടിച്ച് നടന്നിരുന്നവരാണ് അവർ. അത് തന്നെയായിരുന്നു നമ്മുടെ മഹിമയും നാടിൻ പാരമ്പര്യവും. പകയൊന്നുമില്ലാത്തവർ, അതെല്ലാം തിരഞ്ഞെടുപ്പ് കഴിഞ്ഞാൽ അവർ മറക്കും, ഒന്നിക്കും, ഒത്ത് ചേരും. പാടത്തും തൊടിയിലും വർഷങ്ങളുടെ പഴക്കമുള്ള വായനശാലയിലും ആറാട്ടുപുഴയിലും പൂരത്തിനും ഓണത്തിനും വിഷുവിനും പെരുന്നാളിനും ആഘോഷത്തിനും പന്തലിടാനും ഒന്നിക്കും.

വോട്ട് ചെയ്യാൻ മാത്രം വരുന്ന, ഇന്നത്തെ ഭാഷയിൽ പറഞ്ഞാൽ പഠിപ്പിസ്റ്റുകളും, കച്ചവടക്കാരും, ഉദ്യോഗസ്ഥ മേധാവികളും, വിദ്യാസമ്പന്നരും എല്ലാവരും പിന്നീട് ഒന്നിക്കും. അതാണ് എട്ടുമന. പൊട്ടുച്ചിറക്കാരും യോജിക്കും, കൂടും. പള്ളിയും അമ്പലവും കാവും കോളും എല്ലാം ഒന്നായിരുന്നു എട്ടു മനയിൽ. അന്ന് തെരഞ്ഞെടുപ്പ് ഒരു ആഘോഷമായിരുന്നു; ആവേശവും. ഒരു ചേരിതിരിവും ഇല്ലായിരുന്ന നല്ല കാലം. എങ്ങും വസന്തം പൂത്തുലഞ്ഞ കണിക്കൊന്നയുടെയും കൊയ്ത് ഉത്സവങ്ങളുടെയും കൃഷിയുടെയും കൃഷിക്കാരുടെയും, ക്ഷീരകർഷകരുടെയും ഒത്തൊരുമയുടെയും, ഒരു ബെഞ്ചിലും പീടിക തിണ്ണയിലും അന്തിയുറങ്ങി ജീവിച്ചവരുടെയും കാലം. പാട വരമ്പിലും പാലത്തിലും ആൽത്തറയിലും മര ചുവട്ടിലും എട്ടുമന ഡാമിലും, പുഴയരികിലും സൊറപറഞ്ഞിരുന്ന കാരണവന്മാരുടെ കൂട്ടായ്മയുടെ പൊന്നിൻ പൂക്കാലം. രാഷ്ട്രീയ ചർച്ചകൾ, സംവാദങ്ങൾ, സുഹൃദ് സംഗമങ്ങൾ, നിലനിർത്തിയ ആ കാലഘട്ടമാണ് പുതു തലമുറയായ നിങ്ങൾ തിരിച്ച് പിടിക്കേണ്ടത്.

---

ഇലക്ഷൻ അടുത്താൽ രാമേട്ടൻ മുഖം വീർപ്പിച്ചും തല വെട്ടിച്ചും കോപിച്ചങ്ങനെ നടന്ന് നീങ്ങും. ഞങ്ങളിൽ പലരെയും കണ്ടാൽ രാമേട്ടന് പലപ്പോഴും കലി കയറിയിട്ടുണ്ട്.കാരണം തനി കമ്മൂണിസ്റ്റുകാരനായിരുന്നു രാമേട്ടൻ. മുഖത്ത് കോപം വരുന്നതിന്റെ കാരണം ഞങ്ങളിൽ പലരും കെ.എസ്.യു കാരായ കോൺഗ്രസ്സുകാരായിരുന്നു.

---

കമ്മ്യൂണിസ്റ്റും കോൺഗ്രസ്സും ഒന്നിച്ച് നിന്ന കാലം തന്നെയായിരുന്നു അത്. എല്ലാവരും മത്സരബുദ്ധിയോടെ, വൈരാഗ്യബുദ്ധിയേതുമില്ലാതെ ഒത്തൊരുമിച്ച് ജീവിച്ച കാലം. പട്ടം താണുപിള്ളയുടെ നേതൃത്വത്തിൽ PSP യും കോൺഗ്രസ്സും മുസ്ലിം ലീഗും ഒന്നിച്ച് നിന്ന മുക്കൂട്ട് മുന്നണിയുണ്ടായ കാലം. ഒറ്റക്കെട്ടിന്റെ നാളുകൾ.

റവൂഫിന്റെ പിതാവ് കൊച്ചുക്കയും സലാമിന്റെ പിതാവ് കൊച്ചു മുഹമ്മദ് അവർകളും വെറുതെ ഒരു രസത്തിന് മുസ്ലീം ലീഗുകാരായ കാലം. ആവേശം തന്നെ അതിന് പുറകിൽ. ജീവിച്ചത് എല്ലാവരുമൊന്നിച്ചും.

എട്ടുമനയിൽ രാമേട്ടന്റെ ആയ്യുർവേദ മരുന്ന് കടയിൽ പനിക്ക് ദശമൂലാരിഷ്ടവും, ചുമക്ക് ജീരകാരിഷ്ടവും ദേഹം വേദനക്ക് അമൃതാരിഷ്ടവും വയറ് വേദനക്ക് പിപ്പല്യാസവവും വാങ്ങിക്കാൻ കോമു പറഞ്ഞ് വിട്ടാൽ, അവിടെ ചെന്നാൽ രാമേട്ടന്റെ കടയിൽ കുറെ നേരമങ്ങിനെ ഇരിക്കും ഞങ്ങൾ, മക്കൾ.




പലർക്കും അരിഷ്ടങ്ങൾ ചേർത്ത് നൽകുന്നതും നോക്കിയിരിക്കും ഞങ്ങളിൽ പലരും. വലിയ പുന്നാരമായിരുന്നു രാമേട്ടന്. തിരഞ്ഞെടുപ്പ് വന്നാൽ അവിടെയിരുന്ന് കഥ പറയാൻ രാമേട്ടൻ സമ്മതിക്കില്ല. ഇലക്ഷൻ അടുത്താൽ രാമേട്ടൻ മുഖം വീർപ്പിച്ചും തല വെട്ടിച്ചും കോപിച്ചങ്ങനെ നടന്ന് നീങ്ങും. ഞങ്ങളിൽ പലരെയും കണ്ടാൽ രാമേട്ടന് പലപ്പോഴും കലി കയറിയിട്ടുണ്ട്.

പൊട്ടുച്ചിറയിലെ കോൺഗ്രസ്സുകാരൻ ഉസ്മാൻക്കാന്റെ കടയിൽ നിന്ന് പാടത്തെ പണിയും കഴിഞ്ഞെത്തി, തലയൊന്ന് കുനിച്ച് കാട്ടി എണ്ണ തലയിൽ ഒഴിപ്പിച്ച് കടം പറഞ്ഞ് കുളിക്കാൻ പോകുന്ന ആ കമ്മ്യൂണിസ്റ്റ്കാരെയും കോൺഗ്രസ്സുകാരെയും ആ വിശാല മനസ്സ്ക്കനെയും ഒരു വേർതിരിവ് കാണിക്കാത്ത പൊട്ടു ചിറയിലെ ആ പലച്ചരക്ക് കട മുതലാളിയെയും ഈ അവസരത്തിൽ സ്മരിക്കാതെ വയ്യ !

കാരണം തനി കമ്മ്യൂണിസ്റ്റുകാരനായിരുന്നു രാമേട്ടൻ. മുഖത്ത് കോപം വരുന്നതിന്റെ കാരണം ഞങ്ങളിൽ പലരും കെ.എസ്.യു കാരായ കോൺഗ്രസ്സുകാരായിരുന്നു. പാവപ്പെട്ട നമ്മുടെ സഹോദരങ്ങൾ കടയിൽ ചെന്നാൽ പണം വാങ്ങിക്കാതെ അരിഷ്ടങ്ങൾ സമാസമം ചേർത്ത് നൽകുന്ന യഥാർത്ഥ കമ്മ്യൂണിസ്റ്റ്കാരൻ. സ്നേഹസമ്പന്നൻ. ആദർശം പറഞ്ഞ്, അത് അതെ പടി പ്രവർത്തിച്ച് കാണിക്കുന്ന ഒരു കറ കളഞ്ഞ എട്ടുമനക്കാരൻ.

പൊട്ടുച്ചിറയിലെ കോൺഗ്രസ്സുകാരൻ ഉസ്മാൻക്കാന്റെ കടയിൽ നിന്ന് പാടത്തെ പണിയും കഴിഞ്ഞെത്തി, തലയൊന്ന് കുനിച്ച് കാട്ടി എണ്ണ തലയിൽ ഒഴിപ്പിച്ച് കടം പറഞ്ഞ് കുളിക്കാൻ പോകുന്ന ആ കമ്മ്യൂണിസ്റ്റ്കാരെയും കോൺഗ്രസ്സുകാരെയും ആ വിശാല മനസ്കനെയും ഒരു വേർതിരിവ് കാണിക്കാത്ത പൊട്ടുച്ചിറയിലെ ആ പലച്ചരക്ക് കട മുതലാളിയെയും ഈ അവസരത്തിൽ സ്മരിക്കാതെ വയ്യ !

അങ്ങിനെയായിരിക്കണം ഈ പുതു തലമുറയും; നേതാക്കളും ജയിച്ചവനും തോറ്റവനും. പഴമക്കാരെ പോലെ അവരുടെ പാത പിൻതുടർന്നായിരിക്കണം നമ്മുടെ ഇനിയുള്ള യാത്രകൾ, നേട്ടങ്ങൾ. അന്നും ഇന്നും പുറം നാടുകളിൽ പ്രത്യേകിച്ച് അറബി സംസാരിക്കുന്ന നാടുകളിൽ ഒരു തറവാട്ടിൽ കൂട്ടു കുടുംബങ്ങളിൽ ഒന്നിച്ച് ഒരേ മുറിയിൽ താമസിക്കുന്നവരിൽ വിവിധ മത വിഭാഗത്തിൽപ്പെട്ടവർ ഉണ്ടായിരുന്നുവത്രെ ! അത് കണക്കെ നമ്മുടെ നാട്ടിലും ഒരു തറവാട്ടിൽ പല തരം രാഷ്ട്രീയക്കാർ ഒന്നിച്ച് അന്തിയുറങ്ങി, എണീറ്റ് അദ്ധ്വാനിച്ച് ഒരു കുടകീഴിൽ കഴിയുമായിരുന്നു.

ഇസ്മാലിക വിശ്വാസിയും മുസ്ലീം ലീഗ് പ്രവർത്തനങ്ങളിൽ തൽപ്പരനല്ലെങ്കിലും സ്വാഭവികമായും ഉള്ളു കൊണ്ട് ഒരല്പ സ്വൽപ്പം ചായ്വുണ്ടായിരുന്ന നാട്ടിലെ പ്രഗൽഭനായിരുന്ന ഒന്നരാള് മൊയ്തീൻക്കുട്ടിയുടെ മകൻ കോമു, ദേശാഭിമാനി പത്രവുമായി സഖാവ് അബ്ദുള്ളയെയും കൂട്ടി മാമ്പിള്ളി കോളിൽ പാടവരമ്പിൽ ചെന്ന് ഇരുന്ന്, ബീഡി കമ്പനിയിലെ വായന പോലെ രണ്ട് പേരും മാറി, മാറി പത്രം വായിച്ച് അവരെ രാഷ്ട്രീയം പഠിപ്പിച്ച്, ബോധിപ്പിച്ച് അവരുടെ അവകാശം ജന്മിയായ വാപ്പയിൽ നിന്ന് വാങ്ങി കൊടുത്ത ഇന്ത്യൻ കമ്മ്യൂണിസ്റ്റ് നേതാവായിരുന്ന കോമു.

പിൽക്കാലത്ത് നിയമസഭ തിരഞ്ഞെടുപ്പിലും സ്വതന്ത്രനായി മത്സരിച്ചു, കോമു എട്ടു നിലയിൽ എട്ടുമനയിലും പൊട്ടി. അത് പാട്ടുമായി. ജനം പൊട്ടിയ പാട്ടും പാടി നാട് നടന്നങ്ങ് ആഘോഷിച്ചു. പിൽകാലത്ത്, മത്സരിച്ച കോൺഗ്രസ്സുകാരനായ അബ്ദുൾ സലാം ജയിക്കാൻ പ്രാർത്ഥിച്ച് ആധി പിടിച്ച് ഈ ലോകത്തോട് വിട പറഞ്ഞതും ദുഃഖത്തോടെ ഈ അവസരത്തിൽ സ്മരിക്കാതെ വയ്യ. ഒപ്പം എന്നും പ്രാർത്ഥനയോടെയും കഴിയുന്നു. വിവിധ രാഷ്ട്രീയക്കാർ, പല വിഭാഗക്കാർ, വ്യത്യസ്ഥ ആശയങ്ങളുടെ ഉടമകളായി വീട്ടിൽ നിറഞ്ഞ് നിന്നു, നാട്ടിലും.

സഖാവ് അബ്ദുള്ള ഇടതും അനുജൻ ഐദ്രു വലതും അതിൽ താഴെ അബൂബക്കർ കോൺഗ്രസ്സും, ഉപ്പയുടെ പുന്നാര മകൻ മദ്രസ്സ പഠനത്തോടൊപ്പം നിന്ന കൊച്ചു ഉമ്മറു ഉപ്പയോട് ചേർന്ന് മുസ്ലീ ലീഗ് അനുഭാവിയായിട്ടുണ്ട്. അവരുടെ വെല്ലിക്ക, ബഹുമാനപ്പട്ട കൊച്ചു മുഹമ്മദ് അവർകൾ മുസ്ലീം ലീഗുമായി. മൂപ്പരുടെ മകൻ അബ്ദുൾ സലാം ശക്തനായ നാടിൻ കോൺഗ്രസ്സ് നേതാവുമായി. ഞങ്ങൾ പിന്നിൽ അണി നിരന്ന് അണികളായി, കെ എസ് യു ആയി. ഈ മുല്ലക്കര തറവാട്ടിൽ തന്നെ എല്ലാ രാഷ്ട്രീയക്കാരും മതങ്ങളും ഒത്തൊരുമിച്ച് ജീവിച്ചു. കൊച്ചു മുഹമ്മദും കുഞ്ഞു മുഹമ്മദും അബുവും ആലി എന്നിങ്ങനെ നേതാക്കന്മാരും, ഒപ്പം പലരും അണികളുമായി.

ഞങ്ങളോടൊപ്പം നിന്നവർക്ക്, കിടപ്പാടമില്ലാത്ത നമ്മുടെ സഹോദരങ്ങൾക്ക്, ഞങ്ങൾ ഭൂമി പകുത്തു നൽകി. വാസ സ്ഥലമൊരുക്കി. അവരെയും ചേർത്ത് നിർത്തി ഞങ്ങളുടെ കുടുംബനാഥർ. മാടക്കാവിൽ മാമേട്ടനും മകൻ രവി ചേട്ടനും അവരുടെ വേലിയില്ലാ പറമ്പുകൾ എല്ലാവർക്കുമായി തുറന്നു വെച്ചു. തുരുത്തിൽ നിന്ന് പുത്തൻ പുരക്കാരുടെ വീട്ടുമുറ്റം വഴി കടന്ന് വന്ന്, വേലിയില്ലാ ആ ഇടങ്ങൾ, പൊട്ടുച്ചിറ തുരുത്തുകാർ അവരുടെ നടവഴികളാക്കി. ഈ പറമ്പുകളെല്ലാം അവർക്കും സ്വന്തമായി.

മാമേട്ടന്റെ പറമ്പിലെ മാവിൽ നിന്ന് ചറ പറ വീഴുന്ന

ചപ്പികുടിയൻ മാങ്ങയുമായി ഇന്നത്തെ കോമുക്ക പ്പടിയിലൂടെ നടന്ന് നീങ്ങി, കൊച്ചുക്കയുടെ വീട്ട് പടി ക്കലും ഒന്ന് എത്തി നോക്കി വോട്ട് ചെയ്യാൻ പോ കുന്നവരുടെ ചിത്രങ്ങൾ ഇന്നും എന്റെ മനസ്സിൽ തങ്ങി നിൽക്കുന്നുണ്ട്. നമ്മുടെ വീട്ടിൽ നിന്ന് ചേച്ചി മാങ്ങ പ റിച്ചാൽ, ഉച്ചക്ക് മാങ്ങാ ചമ്മന്തിയും, മാങ്ങാ അച്ചാറും ഒരു നല്ല കൊടംമ്പുളിയിട്ട മീൻ കറിയും വീട്ടിലേക്ക് പ ടി കടന്ന് വരുമെന്ന് ഉറപ്പുണ്ടായിരുന്ന ആ കാലമൊന്ന് ഓർത്തെടുക്കുമ്പോൾ, സന്തോഷം അലതല്ലുന്നു ണ്ടെൻ മനസ്സിൽ ഇപ്പോഴും. ഇന്നത്തെ ശൈലിയിൽ പറഞ്ഞാൽ 'കട്ടക്ക് നിൽക്കുന്ന' കടമുറി ഇടതൻ ശങ്കരൻ, കൊച്ചങ്കരൻ, ഞങ്ങളുടെ സന്തത സഹചാരിയായിരുന്ന പുള്ളിക്കാരനെ തിരഞ്ഞെടുപ്പ് ചൂട് തുടങ്ങിയാൽ കാണാൻ പോയിട്ട്, ഒന്ന് തിരിയിട്ട് നോക്കിയാൽ പോ ലും അന്ന് കിട്ടത്തില്ലായിരുന്നു. ഉപ്പയുടെ എല്ലാമെല്ലാ മായിരുന്ന എട്ടുമനയിലെ ബാലേട്ടന്മാരെയും അന്ന് കാണാൻ കിട്ടത്തില്ല.

അത് കഴിഞ്ഞാൽ നമ്മുടെ കൊച്ചങ്കരൻ പന്തടിച്ചതു പോലെ മടങ്ങി വരും. പിണക്കം മറന്ന്, മരണം വരെ രാഷ്ട്രീയം മറന്ന്, മാറ്റി വെച്ച്, കോൺഗ്രസ്സുകാരൻ. ഞങ്ങളോടൊപ്പം എന്നും എപ്പോഴും ചേർന്ന് നിന്ന അവനെയും ഈ നാടിനായി എനിക്ക് സ്മരിക്കാതെ വയ്യ. അടിപിടിയില്ലാത്ത ആ നല്ല കാലം എത്ര സുന്ദര മായിരുന്നു. മുണ്ടശ്ശേരി മൊയ്തുക്കയുടെ സൗഹൃദവും വരവും ചിരിയും കളിയും പഴമക്കാർക്ക് എങ്ങിനെ മറക്കാൻ കഴിയും. 1200 ലേറെ വർഷത്തെ പാരമ്പര്യമുള്ള ദേവർ റോഡിൽ ചക്കയും പഴക്കുലയും മാമ്പഴങ്ങളുമായി നാട്ടുകാർ ഒന്നടങ്കം ദേവരെ കാത്തിരുന്നു.

ആറാട്ടുപുഴക്ക് ആറാട്ടിനായി അവരെ യാത്രയയച്ചു നമ്മൾ. പൊട്ടുച്ചിറയിൽ ഒന്ന് പൊട്ടിയാലും ഒന്നും തന്നെ ഈ നാടിനെ, നമ്മുടെ എട്ടുമനയെ ബാധിക്കില്ലെന്ന വിശ്വാ സമാണ് നാട്ടുകാർക്കെന്നും. അതുകൊണ്ട് തന്നെ ലോകമെമ്പാടും പൊട്ടുച്ചിറയും എട്ടുമനയും കരുവന്നൂരും ഇന്നും നിറഞ്ഞ് നിൽക്കുന്നുണ്ട്. അതു പോലെ ആരും തന്നെ ഈ ഇടങ്ങളിൽ മാത്രം ഒതുങ്ങാതിരിക്കട്ടെ ! നാടിനോടോപ്പം എല്ലാവരും ഉണ്ടാവട്ടെ ! ഈ നേതൃത്വവും.

പഞ്ചായത്ത് കടന്ന് നിയമസഭയും കടന്ന് പാർ ലമെന്റിൽ എത്തി കേന്ദ്രത്തോട് ചേർന്ന് നിൽ ക്കാൻ, എന്നും നാടിൻ നെടുംതൂണാവാൻ ഇവർക്കെല്ലാം സാധിക്കുമാറാകട്ടെയെന്ന് പ്രാർ ത്ഥിച്ചുകൊണ്ട്, നാടിന് ഇവരാൽ എല്ലാവിധ ഐശ്വര്യങ്ങളും ഉണ്ടാകട്ടെയെന്ന് ആശിച്ചു കൊണ്ട് നിങ്ങളോടൊപ്പം പൊട്ടുച്ചറയിൽ നി ന്നൊരു എട്ടുമനക്കാരൻ... ●



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്

## പുസ്തക പരിചയം

### Digital Marketing Strategy

Simon Kingsnorth




The modern marketer needs to learn how to employ strategic thinking alongside the use of digital media to deliver measurable and accountable business success. Digital Marketing Strategy covers the essential elements of achieving exactly this by guiding you through every step of creating your perfect digital marketing strategy. This book analyzes the essential techniques and platforms of digital marketing including social media, content marketing, SEO, user experience, personalization, display advertising and CRM, as well as the broader aspects of implementation including planning, integration with overall company aims and presenting to decision makers.

Simon Kingsnorth brings digital marketing strategy to life through best practice case studies, illustrations, checklists and summaries, to give you insightful and practical guidance. Rather than presenting a restrictive 'one size fits all' model, this book gives you the tools to tailor-make your own strategy according to your unique business needs and demonstrates how an integrated and holistic approach to marketing leads to greater success. Digital Marketing Strategy is also supported by a wealth of online resources, including budget and strategy templates, lecture slides and a bonus chapter. Amazon Kindle Edition Rs.2723/-

# കൃഷ്ണൻകുട്ടി പണി തുടങ്ങി




എന്റെ മെഴുതിരി അത്താഴങ്ങൾ എന്ന ചിത്രത്തിന്റെ സംവിധായകൻ സൂരജ് ടോമും, നിർമ്മാതാവ് നോബിൾ ജോസും വീണ്ടും ഒന്നിക്കുന്നു. പെപ്പർ കോൺ സ്റ്റുഡിയോസ് എന്ന ബാനറിൽ ഒരു കോമഡി ബേസ്ഡ് ഹൊറർ ത്രില്ലറുമായാണ് ഇത്തവണ ഇരുവരും എത്തുന്നത്. തൊടുപുഴയിൽ ചിത്രീകരണം ആരംഭിച്ച ഈ ചിത്രത്തിൽ വിഷ്ണു ഉണ്ണികൃഷ്ണനും സാനിയ ഇയ്യപ്പനും ആണ് പ്രധാന വേഷങ്ങളിലെത്തുന്നത്. പൊടിമീശ മുളയ്ക്കണ കാലം എന്ന എവർഗ്രീൻ സോങ്ങ് ഒരുക്കിയ സംഗീത സംവിധായകൻ ആനന്ദ് മധുസൂദനൻ ആദ്യമായ് ഒരു സിനിമയ്ക്ക് കഥയും, തിരക്കഥയും, സംഭാഷണവുമൊരുക്കുന്നു എന്ന പ്രത്യേകതയും ചിത്രത്തിനുണ്ട്. ചിത്രത്തിന്റെ സംഗീതവും ആനന്ദിന്റെതാണ്. ഗാനരചന ഹരി നാരായണൻ. പ്രശസ്ത പ്രൊഡക്ഷൻ കൺട്രോളർ ബാദുഷയാണ് എക്സിക്യൂട്ടീവ് പ്രൊഡ്യൂസർ.

ഹോം നഴ്സ് ആയ ഉണ്ണിക്കണ്ണന്റെ ജീവിതത്തിൽ അവിചാരിതമായി സംഭവിക്കുന്ന ചില കാര്യങ്ങളിലൂടെയാണ് ചിത്രത്തിന്റെ കഥ വികസിക്കുന്നത്. ഉണ്ണിക്കണ്ണനായ് വിഷ്ണു ഉണ്ണിക്കൃഷ്ണൻ സ്ക്രീനിലെത്തുന്നു. സാനിയ ഇയ്യപ്പൻ ചിത്രത്തിലെ മറ്റൊരു മുഖ്യ കഥാപാത്രത്തെ അവതരിപ്പിക്കുന്നു.

മേക്കിംഗിന് ഏറെ പ്രാധാന്യമുള്ള ഈ ചിത്രത്തിന്റെ ഛായാഗ്രഹണം ജിത്തു ദാമോദറും, സൗണ്ട് ഡിസൈനിംഗ് ബാഹുബലി, പത്മാവത് എന്നീ ചിത്രങ്ങളുടെ സൗണ്ട് ഡിസൈനറും, നാഷണൽ അവാർഡ് ജേതാവുമായ ജെസ്റ്റിൻ ജോസുമാണ്. എഡിറ്റിംഗ് കിരൺ ദാസ്, പ്രൊഡക്ഷൻ ഡിസൈനർ എം. ബാവ. കോസ്റ്റ്യൂം ഡിസൈൻ ആരതി ഗോപാൽ, മേക്കപ്പ് നജിൽ അഞ്ചൽ, അസോസിയേറ്റ് ഡയറക്ടർ രതീഷ് എസ്, സംഘട്ടന രംഗങ്ങൾ അഷ്റഫ് ഗുരുക്കൾ എന്നിവരാണ്. സ്റ്റിൽസ് മഹേഷ് മഹി മഹേശ്വർ. പ്രൊഡക്ഷൻ കൺട്രോളർ റിച്ചാർഡ്, പ്രൊഡക്ഷൻ എക്സിക്യൂട്ടീവ് അമ്പിളി കോട്ടയം, പബ്ലിസിറ്റി ഡിസൈൻസ് ആർട്ടോ കാർപസ്, പിആർഒ മഞ്ജു ഗോപിനാഥ്.

കൃഷ്ണൻകുട്ടി പണി തുടങ്ങി എന്ന സിനിമയ്ക്ക് വേണ്ടി വികൃതി, പാ.വ എന്നീ ചിത്രങ്ങളുടെ തിരക്കഥാകൃത്തും, വിഎഫ്എക്സ് ആർട്ടിസ്റ്റുമായ അജീഷ് പി തോമസ് ഒരുക്കിയ ടൈറ്റിൽ അനിമേഷൻ ഇതിനോടകം തന്നെ ഏറെ ശ്രദ്ധിക്കപ്പെട്ടു കഴിഞ്ഞു.

ഇഫാർ മീഡിയയാണ് കൃഷ്ണൻകുട്ടി പണി തുടങ്ങി വിതരണം നിർവ്വഹിക്കുന്നത്.

# കാറൽ മാർക്സ് ഭക്തനായിരുന്നു




കാറൽ മാർക്സ് ഭക്തനായിരുന്നു എന്ന സിനിമയുടെ ഫസ്റ്റ് ലുക്ക് പോസ്റ്റർ പുറത്തിറങ്ങി. കൽക്കി, കർണ്ണൻ നെപ്പോളിയൻ ഭഗത് സിംഗ് എന്നീ ചിത്രങ്ങൾക്ക് ശേഷം ധീരജ് ഡെന്നിയും നടി ഗോപിക നായരും പ്രധാന കഥാപാത്രങ്ങളായി എത്തുന്ന ചിത്രമാണിത്. ചിത്രത്തിന്റെ സിനിമയുടെ ഫസ്റ്റ് ലുക്ക് പോസ്റ്റർ പുറത്തിറക്കി.

സാജിർ മജീദ്, വിബിൻ വേലായുധൻ എന്നിവർ ചേർന്ന് സംവിധാനം ചെയ്യുന്ന ചിത്രം കെ. കെ. ഫിലിംസിന്റെ ബാനറിൽ കെ. പി. തോമസാണ് നിർമ്മിക്കുന്നത്. സുനിൽ സുഖദ, വിനോദ് കോവൂർ തുടങ്ങിയവർക്കൊപ്പം പുതുമുഖങ്ങളും ചിത്രത്തിൽ അഭിനയിക്കുന്നു. മഹേഷ് മാധവൻ ഛായാഗ്രഹണം നിർവ്വഹിക്കുന്ന ചിത്രത്തിലെ ഗാനം രചിച്ചിരിക്കുന്നത് ജ്യോതിഷ് ടി കാശിയാണ്. മണികണ്ഠൻ അയ്യപ്പയാണ് സംഗീതമൊരുക്കുന്നത്. എഡിറ്റർ: ദാസൽ ഡേവീസ്, പ്രൊഡക്ഷൻ കൺട്രോളർ: ജിനു, കല: ശരത് മാരി, ശ്രീകുമാർ മലയാറ്റൂർ, മേക്കപ്പ് :അർഷാദ്, രഞ്ജിത്ത്, കോസ്റ്റും :കുക്കു ജീവൻ, രാഗേഷ് പല്ലിശ്ശേരി, അസോസിയേറ്റ് ഡയറക്ടർ: വിഷ്ണു മാളിയേക്കൽ, അനൂപ് പൂന, പരസ്യകല: മനു ഡാവിൻസി, വാർത്ത പ്രചരണം: എ. എസ്. ദിനേശ് എന്നിവരാണ്.



# Editorials of the month

ദീപിക നവംബർ 03, 2020

## ജിഎസ്ടി വരുമാനക്കണക്കും പണമില്ലാത്ത ജനങ്ങളും

ഒക്ടോബർമാസത്തെ ജിഎസ്ടി വരുമാനം ഒരുലക്ഷം കോടി രൂപ കടന്നത് രാജ്യത്തു കോവിഡിനെ തുടർന്നുണ്ടായ സാമ്പത്തിക മുരടിപ്പ് മാറി വരുന്നതിന്റെ ലക്ഷണമായി കരുതുന്നു. വൈദ്യുതി ഉപയോഗം കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് ഉയർന്നത് വ്യവസായ മേഖലയിലെ ഉണർവു കൊണ്ടാണെന്നും സർക്കാർ വിലയിരുത്തലുണ്ടായി. വ്യവസായ മേഖല ഉണരുന്നതും സമ്പദ്‌വ്യവസ്ഥ മെച്ചപ്പെടുന്നതും തീർച്ചയായും നല്ല കാര്യമാണ്. എന്നാൽ കണക്കുകൾക്കപ്പുറം യഥാർഥ പ്രതീക്ഷയുണർത്തുന്ന എന്തെങ്കിലും കാര്യം രാജ്യത്തെ സാധാരണക്കാരന്റെ ജീവിതത്തിൽ ലോക്ക്ഡൗണിനുശേഷം സംഭവിച്ചിട്ടുണ്ടോയെന്ന ചോദ്യം ബാക്കി നിൽക്കുന്നു. ജനജീവിതം സാധാരണ നിലയിലേക്കു മടങ്ങാൻ തുടങ്ങിയിട്ടുണ്ടെങ്കിലും തൊഴിൽ നഷ്ടവും വരുമാനനഷ്ടവും ഉലച്ച ജീവിതങ്ങൾക്കു കരുത്തു പകരുന്ന നടപടികൾ ആയിട്ടില്ല.

കോവിഡ് മഹാമാരിയെത്തുടർന്ന് 15കോടി കുട്ടികൾകൂടി പട്ടിണിയിലേക്കു വഴുതിവീണതായി ഐക്യരാഷ്ട്രസഭയുടെ ശിശുക്ഷേമ ഏജൻസിയായ യുണിസെഫിന്റെ പഠനത്തിൽ പറയുന്നു. വിദ്യാഭ്യാസം, ആരോഗ്യം, പോഷകാഹാരം, കുടിവെള്ളം എന്നിവയിൽ ഏതെങ്കിലുമൊന്ന് ആവശ്യത്തിനു കിട്ടാതെ ദാരിദ്ര്യത്തിൽ കഴിയുന്ന കുട്ടികളുടെ എണ്ണം ലോകത്തു വർദ്ധിച്ചെന്നാണ് യുണിസെഫ് കണക്കാക്കുന്നത്. തൊഴിൽ നഷ്ടവും ആളുകളുടെ വരുമാന നഷ്ടവും സംബന്ധിച്ച ഔദ്യോഗിക കണക്കുകളൊന്നും കേന്ദ്രസർക്കാർ പുറത്തുവിട്ടിട്ടില്ല. ഇത്തരം വിവരങ്ങളെല്ലാം ലഭ്യമാകുമ്പോൾ മാത്രമാണ് കോവിഡ് പ്രതിസന്ധി രാജ്യത്തുണ്ടാക്കിയ സാമ്പത്തിക ഞെരുക്കത്തിന്റെയും ജിഡിപി നഷ്ടത്തിന്റെയുമൊക്കെ കൃത്യമായ വിലയിരുത്തൽ നടത്താനാവുക. സാമ്പത്തികത്തകർച്ചയിൽനിന്നുള്ള കരകയറ്റം ബുദ്ധിമുട്ടേറിയതും സമയം പിടിക്കുന്നതുമായിരിക്കുമെന്നു വിദഗ്ധർ പറയുന്നു. ജിഎസ്ടി പിരിവിന്റെ നേട്ടത്തിൽ അത്രയൊന്നും ആശ്വാസം കൊള്ളാനില്ല എന്നാണതിനർത്ഥം.

---

ദീപിക നവംബർ 04, 2020

## അന്തരീക്ഷ മലിനീകരണം തടയാൻ കുറുക്കുവഴിയില്ല

പ്രകൃതി അതിന്റെ നൈസർഗിക ഭാവങ്ങൾ വീണ്ടെടുത്തിരിക്കുന്നുവെന്നും അന്തരീക്ഷം ഇപ്പോൾ എത്ര ശുദ്ധമാണെന്നും ലോക്ഡൗണിനെതുടർന്നു വീടുകളിൽ അടച്ചുപൂട്ടിയിരുന്ന കാലത്തു പലരും സമൂഹമാധ്യമങ്ങളിൽ എഴുതി. അന്നു ഫാക്ടറികളും പണിശാലകളും പ്രവർത്തിക്കാതെയും വാഹനങ്ങൾ ഓടാതിരിക്കുകയും ചെയ്തു. അതിനാൽ മലിനീകരണവും ഇല്ലാതിരുന്നു. ലോക്ഡൗൺ നീങ്ങി പ്രവർത്തനങ്ങൾ പുനരാരംഭിച്ചതോടെ മലിനീകരണ പ്രശ്നങ്ങളും ചർച്ചയാകാൻ തുടങ്ങി. കൃഷിക്കു നിലമൊരുക്കുന്നതിന്റെ ഭാഗമായി വൈക്കോലും മറ്റു കൃഷിയവശിഷ്ടങ്ങളും കത്തിക്കുന്നത് ഉത്തരേന്ത്യൻ ഗ്രാമങ്ങളിലെ കാഴ്ചയാണ്. വിളവെടുപ്പു കാലത്തിനുശേഷം അന്തരീക്ഷം പുകനിറഞ്ഞ് മലിനമാകുന്നതിനുള്ള പ്രധാനകാരണവും ഇതുതന്നെ. വൈക്കോൽ കത്തുമ്പോഴുണ്ടാകുന്ന പുക അന്തരീക്ഷത്തിൽ നിറഞ്ഞ് കാഴ്ച മറച്ചു ഡൽഹിയിലും പരിസരപ്രദേശങ്ങളിലും വലിയ ഗതാഗത പ്രശ്നങ്ങൾ സൃഷ്ടിച്ചിരുന്നു. നിലം ഒരുക്കേണ്ടതു കർഷകരുടെ ആവശ്യമാണ്. അതിനായി വൈക്കോലും മറ്റും നിർമാർജനം ചെയ്യാനുള്ള ശാസ്ത്രീയ സംവിധാനങ്ങൾ ഒരുക്കികൊടുക്കേണ്ടതു സർക്കാരിന്റെ കടമയും. ഇക്കാര്യത്തിൽ വികസിത രാജ്യങ്ങൾ അനുവർത്തിക്കുന്ന രീതികൾ മനസ്സിലാക്കി ഇവിടത്തെ സാഹചര്യങ്ങൾക്കനുസരിച്ച് അത്തരം സംവിധാനങ്ങൾ ഏർപ്പെടുത്താൻ സർക്കാരിനു കഴിയണം. പുക മാത്രമല്ല ഉത്സവാഘോഷങ്ങളിലെ ശബ്ദഘോഷങ്ങളും കൃഷിയിടങ്ങളിലെയും ജലസ്രോതസ്സുകളിലെയും വിഷവത്കരണവുമെല്ലാം ഇന്ത്യയിൽ മലിനീകരണത്തിന്റെ തോത് ആശങ്കാജനകമായി ഉയർത്തുന്നുണ്ട്. ഈ മലിനീകരണങ്ങൾ ജനങ്ങളുടെ ആരോഗ്യത്തെ ബാധിക്കുക മാത്രമല്ല രോഗങ്ങൾക്കടിമയാക്കുകയും ചെയ്യുന്നു. കാലാവസ്ഥാ വ്യതിയാനത്തിന്റെ ദുരന്തഫലങ്ങൾ നേരിട്ട് അനുഭവിച്ചുകൊണ്ടിരിക്കുന്ന ഇന്നത്തെ തലമുറ മലിനീകരണ വിപത്തുകൾ തടയാൻ സ്വയം തിരുത്തലിനു തയാറാകുമെന്നു കരുതാം.

---

മാതൃഭൂമി നവംബർ 06, 2020

## ഇന്റർനെറ്റ് അവകാശമാവുമ്പോൾ

കേരളത്തിലെ ഒരു മലയോരഗ്രാമത്തിൽനിന്ന് അടുത്തിടെ വന്ന വാർത്ത കൗതുകകരമായിരുന്നു. മൂന്നു സ്കൂൾ വിദ്യാർത്ഥികളുള്ള ഒരു വീട്ടിൽ 'റെയ്ഞ്ച് ഹൗസ്' എന്ന പേരിൽ നാൽപതിനായിരം രൂപ ചെലവിൽ ഒരു ഏറുമാടമുണ്ടാക്കി. ഓൺലൈൻ ക്ലാസ് തുടങ്ങുന്ന സമയത്ത് കുട്ടികൾ വീട്ടുവളപ്പിലൂടെ നെട്ടോട്ടമാണ് മൊബൈൽ ഫോണിൽ റേഞ്ച് കിട്ടുന്ന സ്ഥലം കണ്ടെത്താൻ. അങ്ങനെ റബർതോട്ടത്തിൽ ഒരിടം കണ്ടെത്തി അവിടെ രക്ഷിതാവ് ഏറുമാടമുണ്ടാക്കി ഇരിപ്പിടമൊക്ക ഒരുക്കി അതിന് റെയ്ഞ്ച് ഹൗസ് എന്നു പേരിട്ടു എന്നായിരുന്നു വാർത്ത. ഇന്റർനെറ്റ് കണക്ടിവിറ്റി എന്നത് മൗലികാവകാശങ്ങളിലൊന്നാണെന്ന് പറയാവുന്ന തരത്തിലാണ് പുതിയകാലത്തെ ജീവിതം മാറിവരുന്നത്. കോവിഡ് മഹാമാരി കുടിലെന്നോ കൊട്ടാരമെന്നോ ഭേദമില്ലാതെ ഇന്റർനെറ്റ് അവശ്യസൗകര്യമാണെന്ന നില വരുത്തി. ഇന്റർനെറ്റ് മേഖലയിൽ കുത്തകവത്കരണത്തിനുള്ള അതിവേഗശ്രമങ്ങൾ നടക്കുന്നതിനിടയിലാണ് സംസ്ഥാനത്ത് രണ്ട് പൊതുമേഖലാ സ്ഥാപനങ്ങളായ കെ.എസ്.ഇ.ബി.യും കെ.എസ്.ഐ.ടി.ഐ.എല്ലും ചേർന്ന് സംയുക്ത സംരംഭമായി നടപ്പാക്കുന്ന കെ-ഫോൺ പദ്ധതി 20 ലക്ഷം ദരിദ്രകുടുംബങ്ങളിൽ സൗജന്യമായി ഇന്റർനെറ്റ് കണക്ഷൻ വാഗ്ദാനം നൽകുന്നത്. ഏറ്റവും കുറഞ്ഞ നിരക്കിൽ സേവനം

ലഭ്യമാക്കുകയും അതിവേഗ ഇന്റർനെറ്റ് സേവനവുമാണ് ലക്ഷ്യം. തന്മൂലം വിദ്യാഭ്യാസ, വ്യവസായ, വാണിജ്യ മേഖലകളിലെല്ലാം വലിയ പുരോഗതി ഇതുമൂലം ലഭ്യമാകും. കോവിഡ് മഹാമാരി ഇല്ലായിരുന്നെങ്കിൽ ഈ വർഷാവസാനത്തോടെ പൂർത്തിയാക്കാൻ ലക്ഷ്യമിട്ട പദ്ധതി വിവാദത്തിലൂടെ ഇനിയും വൈകാതിരിക്കാൻ ഉത്തരവാദപ്പെട്ട എല്ലാവരും സഹകരിക്കുകയാണ് വേണ്ടത്. അതിവേഗ ഇന്റർനെറ്റ് എല്ലാവരുടെയും അവകാശമാണ് എന്ന പ്രഖ്യാപനം യാഥാർഥ്യമാക്കേണ്ടത് സർക്കാരിന്റെ ഉത്തരവാദിത്വമാവുകയാണ്.

---

മംഗളം നവംബർ 06, 2020

## ഇരുട്ടിലായവർക്ക് വെളിച്ചമേകാൻ

അവയവദാനത്തിന്റെ മഹനീയതയും അതിനു തയാറാകുന്നവരുടെ മഹത്വവും സമൂഹത്തിനു തികച്ചും ബോധ്യമുള്ളതാണ്. ഒരാൾക്ക് പുനർജന്മം നൽകാൻ കഴിയുന്നതിന് അപ്പുറം ഒരു മനുഷ്യായുസ്സിൽ മറ്റൊരു പുണ്യപ്രവർത്തിയുണ്ടാകില്ല. അവയവദാനത്തിലൂടെ അതിനു കഴിയുന്നവർ നമുക്കിടയിലുമുണ്ട് എന്നാൽ അവയവദാനമേഖലയിൽ വർദ്ധിച്ചുവരുന്ന അനഭിലഷണീയ പ്രവണതകൾ ഒരു വിഭാഗം ജനങ്ങളെ അങ്ങേയറ്റത്തെ നിരാശയിലേക്കും ആശങ്കയിലേക്കുമാണ് തള്ളിവിട്ടുകൊണ്ടിരിക്കുന്നത്. ഇവർ നേരിടുന്ന ബുദ്ധിമുട്ടുകളും വെല്ലുവിളികളും പരിഹരിക്കാൻ അവയവദാന മേഖലയിൽ സർക്കാരിന്റെ ഇടപെടൽ കാര്യക്ഷമമാക്കണം. പണം നൽകി അവയവങ്ങൾ വാങ്ങുന്നതിനോ തുടർ ചികിത്സയ്ക്കോ കഴിവില്ലാത്തവരെ മരണത്തിലേക്ക് തള്ളിവിടാതിരിക്കാനുള്ള ബാധ്യത സമൂഹത്തിനും സർക്കാരിനുമുണ്ട്. മരണം മാത്രം പ്രതീക്ഷിച്ചിരിക്കുന്നവർക്കു മുന്നിൽ ദൈവദൂതരാകാൻ കഴിയുന്ന തരത്തിലുള്ള മാറ്റത്തിനാണ് ശ്രമിക്കേണ്ടത്. അവയവദാനത്തിനു തയാറാകുന്നവരെ രോഗികളുടെ സമീപത്തേക്ക് എത്തിക്കാൻ ലളിതവും സുതാര്യവുമായ നടപടിക്രമങ്ങൾ ആവിഷ്ക്കരിക്കാം. സാമ്പത്തിക ഭദ്രതയുള്ളവർ കൈയിലെ പണത്തിന്റെ ബലത്തിൽ ജീവൻ നിലനിർത്താൻ മാർഗങ്ങൾ തേടുന്നതും അവയവ മാഫിയയ്ക്ക് അവസരമാണ്. സാധാരണക്കാരാവട്ടെ വിധിയെപ്പഴിച്ച് കഴിയേണ്ടിയും വരുന്നു. അവയവദാന മേഖലയുടേയും അതുവഴി ഗുരുതര രോഗത്തിന് അടിമപ്പെട്ടവരുടേയും വിധി തിരുത്താൻ ആത്മാർത്ഥ ശ്രമമുണ്ടാകട്ടെ. ശുഭകരമായ ഏതൊരു മാറ്റവും രോഗത്തെ തുടർന്ന് ഇരുട്ടിലായവർക്ക് വെളിച്ചമാകും.

---

കേരളകൗമുദി നവംബർ 07, 2020

## കാർമേഘങ്ങൾക്കിടയിലെ വെള്ളിവെളിച്ചം

വിവാദങ്ങളുടെ കാർമേഘപടലങ്ങളാൽ ആവൃതമായതിനാൽ സർക്കാരിന്റെ എടുത്തുപറയേണ്ട പല നേട്ടങ്ങളും മയങ്ങിക്കിടപ്പാണ്. അതിൽ ഏറ്റവും എടുത്തുപറയേണ്ടതാണ് സർക്കാർ സ്കൂളുകൾ നിലവാരത്തിന്റെ കാര്യത്തിൽ കഴിഞ്ഞ നാലര വർഷത്തിനുള്ളിൽ നേടിയ വളർച്ചയും ഉയർച്ചയും. വിദ്യാഭ്യാസ രംഗത്ത് ലോകോത്തര നിലവാരത്തിലേക്കാണ് നാം വളർന്നുകൊണ്ടിരിക്കുന്നത്. ഗുണമേന്മയുള്ള വിദ്യാഭ്യാസം പൊതുവിദ്യാലയങ്ങളിൽ ലഭിക്കില്ലെന്ന ധാരണ അപ്പാടെ അട്ടിമറിച്ചുകൊണ്ടാണ് ഈ വിജയം നേടിയത്. വിദ്യാഭ്യാസം കുട്ടികളുടെ അവകാശമാണെന്നും അത് പ്രദാനം ചെയ്യേണ്ടത് സർക്കാരിന്റെ ഉത്തരവാദിത്വവുമാണെന്ന ചിന്തയാകണം ചുരുങ്ങിയ കാലയളവിനുള്ളിൽ ഈ വളർച്ച കൈവരിക്കാൻ ഇടയാക്കിയത്. സ്ക്കൂൾ തലങ്ങളിലെ അദ്ധ്യാപകരുടെ സഹകരണവും എടുത്തു പറയേണ്ടതാണ്. ഇത് പൊതുസമൂഹത്തിൽ സൃഷ്ടിച്ച ആത്മവിശ്വാസം ചെറുതല്ല. മൂന്ന് അക്കാഡമിക് വർഷങ്ങളിലായി 5.05 ലക്ഷം കുട്ടികൾ അധികമായി പൊതുവിദ്യാലയങ്ങളിൽ എത്തിച്ചേർന്നു. സാങ്കേതിക വിദ്യാരംഗത്ത് അഭിമാനകരമായ മുന്നേറ്റമാണ് നടത്തിയത്. ഇന്ത്യയിലെ പ്രഥമ സമ്പൂർണ്ണ ഡിജിറ്റൽ സംസ്ഥാനമായി കേരളം മാറുകയും ചെയ്തു. ഇതൊന്നും ചെറിയ നേട്ടങ്ങളല്ല. കേരളത്തിന്റെ ഭാവി രൂപപ്പെടുത്തുന്നതിൽ നിർണ്ണായക പങ്ക് വഹിക്കുന്ന മാറ്റങ്ങളാണ്. ചെറിയ ഫീസിൽ വിലകൂടിയ വിദ്യാഭ്യാസം പ്രദാനം ചെയ്യുന്നിടത്തേ ഇനിയുള്ള കാലത്ത് കുട്ടികൾ പോകൂ. അതിലേക്ക് ഒരു വലിയ കാൽവയ്പ്പാണ് സർക്കാർ നടത്തിയിരിക്കുന്നത്. കാർമേഘങ്ങൾക്കിടയിലൂടെയെങ്കിലും ഈ വെള്ളിവെളിച്ചം നാം കാണാതിരിക്കരുത്.

---

മാതൃഭൂമി നവംബർ 10, 2020

## ഉയരട്ടെ യുവത്വം

പരീക്ഷാ യോഗ്യതയോടൊപ്പം നാലോ അഞ്ചോ വർഷത്തെ പ്രവൃത്തിപരിചയം കൂടി നോക്കിയാണ് പല ജോലികൾക്കും ആളെ എടുക്കുന്നത്. ജോലി കിട്ടാതെ എങ്ങനെയാണ് പ്രവൃത്തിപരിചയമുണ്ടാകുക എന്ന ചോദ്യമാണ് ഉയർന്നു വരാറുള്ളത്. ഭരണ രംഗങ്ങളിലും അലിഖിതമായി എല്ലാ പാർട്ടികളും പ്രവൃത്തിപരിചയം പ്രധാന മാനദണ്ഡമാക്കാറുണ്ട്. പേരിന് ഏതാനും പുതുമുഖങ്ങളേയും ഭൂരിഭാഗവും അതിപരിചയ സമ്പന്നരെയും തിരഞ്ഞെടുപ്പ് മത്സര രംഗത്തിറക്കുകയെന്നതാണ് പൊതുവേ കണ്ടുവരുന്നത്. യുവതലമുറ രാഷ്ട്രീയ - സാമൂഹിക വിഷയങ്ങളിൽ പഴയ കാലത്തേതു പോലെ സജീവമല്ല എന്ന പഴി അസ്ഥാനത്താണെന്ന് പ്രളയകാലത്തും കോവിഡ് പ്രതിരോധത്തിലും വ്യക്തമായതാണ്. ഓരോ ഗ്രാമത്തിലും നഗരത്തിലും രക്ഷകരായി സഹായികളായി ചെറുപ്പക്കാരാണ് പ്രവർത്തിച്ചത്. ആ പ്രവർത്തനശേഷിയും ത്യാഗസന്നദ്ധതയുമാണ് നമ്മുടെ നാടിന്റെ ഭാവിക്ക് ആവശ്യം. 18 വയസ്സിൽ വോട്ടവകാശവും സ്ത്രീകൾക്ക് 50 ശതമാനം സംവരണവും ഭരണഘടനാഭേദഗതിയിലൂടെ നടപ്പാക്കിയത് ഭരണത്തിൽ സ്ത്രീപുരുഷ സമത്വം ഉറപ്പാക്കുക, യുവാക്കളുടെ പങ്കാളിത്തം വർദ്ധിപ്പിക്കുക എന്ന ലക്ഷ്യത്തോടെയാണ്. 50 ശതമാനം സീറ്റ് സംവരണം ചെയ്തതിനാൽ സ്ത്രീകളെ അവഗണിക്കാൻ പാർട്ടി നേതൃത്വങ്ങൾക്ക് സാധിക്കാതെ വന്നു. യുവ പ്രാതിനിധ്യത്തിന്റെ കാര്യത്തിൽ നിബന്ധനകളില്ലാത്തതിനാൽ അക്കാര്യത്തിൽ ശ്രദ്ധയില്ലാതായി. ഉയർന്ന ചിന്തയും വേഗവും ഊർജസ്വലതയും ഒത്തിണങ്ങിയ യുവതിയുവാക്കളാണ് തദ്ദേശ സ്വയംഭരണ മേഖലയിലേക്ക് കൂടുതലായി കടന്നു വരേണ്ടത്.

മംഗളം നവംബർ 18, 2020

## ഇരുതലമൂർച്ചയുള്ള കേന്ദ്രപ്രയോഗം

ഓവർ ദ ടോപ് (ഒ.ടി.ടി.) പ്ലോറ്റ്ഫോമുകളുടേയും ഓൺലൈൻ വാർത്ത പോർട്ടലുകളേയും കേന്ദ്ര വാർത്താവിതരണ മന്ത്രാലയത്തിനു കീഴിലാക്കിയ നടപടി ഇരുതലമൂർച്ചയുള്ള ആയുധങ്ങളിലൊന്നായി വിലയിരുത്താം. ഉള്ളടക്കത്തിൽ കേന്ദ്രം പിടി മുറുക്കുമ്പോൾ അവർക്കു താൽപര്യമുള്ള കാര്യങ്ങൾ മാത്രമേ പ്രക്ഷേപണം ചെയ്യപ്പെടൂ എന്ന് വിമർശകർ ഭയപ്പെടുന്നു. സമൂഹത്തിനു അപകടകരമായ നിയന്ത്രിക്കപ്പെടേണ്ട കാര്യങ്ങളെ ഒഴിവാക്കാൻ ഇതിലൂടെ കഴിയുമെന്നാണ് കേന്ദ്രത്തെ അനുകൂലിക്കുന്നവരുടെ വാദം.

ഇന്ത്യ പോലൊരു ജനാധിപത്യരാജ്യത്ത് സ്വതന്ത്ര മാധ്യമ പ്രവർത്തനവും ആവിഷ്കാര സ്വാതന്ത്ര്യവും അവകാശമായി തന്നെ കാണേണ്ടതുണ്ട്. ടിറ്റർ, ഇൻസ്റ്റഗ്രാം, ഫെയ്സ്ബുക്ക് തുടങ്ങിയ സാമൂഹിക മാധ്യമങ്ങൾ വഴിയുള്ള വാർത്തകൾക്കും ഓഡിയോ, വീഡിയോ പരിപാടികളിലും നിയന്ത്രണം സംഭവിക്കും. സ്വയം നിയന്ത്രണ സംവിധാനങ്ങളുടെ കീഴിലാണ് അച്ചടി മാധ്യമങ്ങൾ പ്രവർത്തിക്കുന്നത്. അതുകൊണ്ടുതന്നെയാണ് കനത്ത പ്രതിസന്ധികളുടെ കാലത്തും അച്ചടക്കത്തോടെ ജനങ്ങളുടെ വിശ്വാസ്യത നിലനിർത്തി ശക്തമായി മുന്നോട്ടു പോകാൻ ഇത്തരം മാധ്യമങ്ങൾക്ക് കഴിയുന്നതും. സമൂഹത്തിന് ദോഷകരമായി ഒന്നുമുണ്ടാകാത്ത രീതിയിൽ വാർത്ത പ്രസിദ്ധീകരിക്കുവാനുള്ള ഉത്തരവാദിത്വം പരിപൂർണമായും പാലിക്കുന്ന ഇടമാണ് ന്യൂസ് റൂമുകൾ. എന്നാൽ ചാനലുകൾ പുറത്തു വിടുന്ന ബ്രേക്കിംഗ് ന്യൂസുകളിൽ ഇത്തരം തിരുത്തലുകൾ സംഭവിക്കുന്നില്ല. ഓൺലൈൻ വാർത്താമാധ്യമങ്ങളിലൂടെ എന്തും നൽകാമെന്ന അവസ്ഥക്കെതിരെ ശബ്ദമുയരുന്ന സാഹചര്യം നിലവിലുണ്ട്. നിയമങ്ങളും നിയന്ത്രണങ്ങളും ഒരേസമയം സംരക്ഷണത്തിനും മുന്നോട്ടുള്ള പ്രയാണത്തിനും ചാലകശക്തി ആകുമ്പോഴെ രാജ്യത്തിനു ഗുണകരമാകൂ. പ്രതിയോഗികൾക്കെതിരെ രാഷ്ട്രീയായുധമായി ഇത്തരം നീക്കങ്ങൾ മാറിയാൽ അത് വലിയ തിരിച്ചടിയാകും.

---

മലയാള മനോരമ നവംബർ 21, 2020

## ഹരിതചട്ടത്തിന് എല്ലാ വോട്ടും

തദ്ദേശതിരഞ്ഞെടുപ്പിലെ നാമനിർദേശ പത്രികകളുടെ സൂക്ഷ്മ പരിശോധന കഴിഞ്ഞതോടെ പ്രചാരണം ആവേശത്തിന്റെ അടുത്ത ഘട്ടത്തിലേക്കു കടക്കുകയാണ്. ഹരിത പെരുമാറ്റച്ചട്ടം പാലിച്ചാവണം ഇത്തവണ പ്രചാരണമെന്ന കർശന നിർദേശം എല്ലായിടത്തും പ്രാവർത്തികമാക്കേണ്ടതു കാലത്തിന്റെ ആവശ്യം തന്നെയാണ്. രാഷ്ട്രീയ കക്ഷികളും സ്ഥാനാർത്ഥികളും പ്രവർത്തകരുമൊക്ക ഒരേ മനസ്സോടെ ഈ സദുദ്ദേശ്യത്തിനു വോട്ട് നൽകുകയും വേണം. തിരഞ്ഞെടുപ്പ് കമ്മറ്റികളുടെയും റിട്ടേണിങ് ഓഫീസർമാരുടെയും മറ്റും ഓഫീസുകളും പോളിങ് ബൂത്തുകളും വോട്ടെണ്ണൽ കേന്ദ്രങ്ങളുമൊക്കെ പരിസ്ഥിതി സൗഹൃദമാവേണ്ടതുണ്ട്. പ്രചരണത്തിനു പ്രകൃതിസൗഹൃദ വസ്തുക്കൾ മാത്രമേ ഉപയോഗിക്കാൻ പാടുള്ളൂ എന്ന നിർദേശം എല്ലാവരുടെയും മുന്നിലുണ്ടാവണം. ഒറ്റത്തവണ ഉപയോഗിച്ച് വലിച്ചെറിയുന്ന എല്ലാവിധ നിരോധിത വസ്തുക്കളും ഒഴിവാക്കണമെന്നാണു നിർദേശം. നടപ്പാതയിലും നടപ്പാതയ്ക്ക് ഇരുവശവും റോഡുകളിലും വളവുകളിലും ഗതാഗതതടസ്സമുണ്ടാക്കുന്ന രീതിയിൽ ബോർഡുകൾ പാടില്ലന്ന നിബന്ധനയും കർശനമായും പാലിക്കപ്പെടണം. തിരഞ്ഞെടുപ്പുകാലം ശബ്ദമലിനീകരണത്തിന്റെ കൂടി കാലമാണ്. ഈ തിരഞ്ഞെടുപ്പുകാലം 'ഹരിത'മാക്കുന്നതിനോടൊപ്പം ശബ്ദമാലിന്യം കുറയ്ക്കാനും കൂടി രാഷ്ട്രീയകക്ഷികൾ മുൻകൈയ്യെടുക്കണം. രാഷ്ട്രീയബോധത്തോടൊപ്പം സാക്ഷരതയിലും സാമൂഹിക പ്രതിബദ്ധതയിലും മുന്നിൽ നിൽക്കുന്ന കേരളത്തിൽ ഈ തെരഞ്ഞെടുപ്പുകാലം ഹരിതചട്ട പാലനത്തിനും കോവിഡ്കാല ആരോഗ്യ ജാഗ്രതയിലും മാതൃക സൃഷ്ടിക്കട്ടെ.

---

മലയാള മനോരമ നവംബർ 26, 2020

## തുടരുന്ന 'കടം' കഥ

ഒരു ലക്ഷം രൂപയുടെ കടഭാരവും കൊണ്ടാണ് കേരളത്തിൽ ഒരോ കുഞ്ഞും ഇപ്പോൾ ജനിക്കുന്നത്. കേരളത്തിന്റെ ആകെ കടം മൂന്നേമുക്കാൽ കോടി ആയതോടെയാണിത്. ഇതിൽ 3 ലക്ഷം കോടിയുടെ കടവും കഴിഞ്ഞ 25 വർഷം കൊണ്ടുണ്ടായതാണ്. അതിവേഗത്തിൽ നാം കൂടുതൽ കടക്കെണിയിലേക്കു വീണു കൊണ്ടിരിക്കുന്നു എന്നു ബോധ്യപ്പെടുത്തുന്നതാണ് ഈ കണക്ക്. കാൽ നൂറ്റാണ്ടു കൊണ്ട് കേരളത്തിന്റെ കടബാധ്യത 12 മടങ്ങാണു വർദ്ധിച്ചത്. മാറിമാറി വരുന്ന സർക്കാരുകൾ കടമെടുക്കുന്ന തുകയെല്ലാം തിരിച്ചടയ്ക്കേണ്ട ഉത്തരവാദിത്വം ആത്യന്തികമായി ജനങ്ങൾക്കുമേൽ തന്നെയാണ്. വരുമാനം വർദ്ധിപ്പിക്കാൻ നടപടികളൊന്നും എടുക്കാതെ കേന്ദ്രം നൽകുന്ന ജി.എസ്.ടി.നഷ്ടപരിഹാരം മാത്രമാണ് ആശ്രയം. ലോട്ടറിയിൽ നിന്നും മദ്യത്തിൽനിന്നുമുള്ള വരുമാനത്തെ അമിതമായി ആശ്രയിച്ചിരുന്ന സർക്കാരിന് ലോക്ഡൗൺ വലിയ തിരിച്ചടിയാകുകയും ചെയ്തു. കടം ഇങ്ങനെ പെരുകുമ്പോൾ നമ്മൾ ഭയക്കേണ്ട മറ്റൊരു കാര്യമുണ്ട്. പലിശയും പെരുകുകയാണ്. ഒടുവിൽ കടമെടുക്കുന്ന പണം കൊണ്ട് പലിശ മാത്രം നൽകേണ്ട അവസ്ഥയിലേക്കു കേരളം എത്തിയേക്കാം. ശമ്പളം, പെൻഷൻ, നിത്യചിലവുകൾ എങ്ങനെ നടത്തും. സംസ്ഥാനത്തിന്റെ നിലനിൽപ്പിനു വേണ്ടിയെങ്കിലും വരുമാനം കൂട്ടുന്നതിനും ചെലവു ചുരുക്കുന്നതിനുമുള്ള ഉചിത നടപടികൾ ഒട്ടും വൈകാതെ ഉണ്ടാകുകതന്നെ വേണം.

# ട്യൂൺസ് മീഡിയ ഗ്രൂപ്പ് എസ് എംഎഫുമായി സഹകരിക്കുന്നു




റഷ്യയിലെ വളരെയധികം പഴക്കമേറിയ അനിമേഷൻ സ്റ്റുഡിയോയായ എസ് എംഎഫ് (സോയസ്മുൾട്ട്ഫിലിം) സ്റ്റുഡിയോ ആഗോളതലത്തിലെ മുൻനിര ആനിമേഷൻ നിർമാതാക്കളായ ട്യൂൺസ് മീഡിയ ഗ്രൂപ്പുമായി സഹകരണത്തിലേർപ്പെടുന്നു. ഇതിന്റെ ഭാഗമായി ഒരു പുതിയ ആനിമേഷൻ സീരീസ് ഇരു കമ്പനികളും ചേർന്ന് നിർമിക്കും

റോബ് ലീ, ജെയിംസ് ഡ്രിസ്കോൾ എന്നിവരാണ് 'ഏലിയൻസ് ഇൻ മൈ ബാക്ക്പാക്ക്'എന്ന സീരീസിന്റെ സൃഷ്ടാക്കൾ. ബാഫ്റ്റ നോമിനേഷനുൾപ്പെടെ മറ്റ് നിരവധി പുരസ്കാരങ്ങൾ ലഭിച്ച കാർട്ടൂൺ സീരീസ് 'ദി ഷൂ പീപ്പിൾ', 'ഫയർമാൻ സാം' എന്നിവയും ഇവരുടെ സൃഷ്ടിയാണ്.

തികഞ്ഞ പാരിസ്ഥിതിക അന്തരീക്ഷമുള്ള ഒരു വിദൂര ഗ്രഹത്തിലെ അന്യഗ്രഹ ജീവികളുടെ ജീവിതം അനാവരണം ചെയ്യുന്നതാണ് പുതിയ ഏലിയൻസ് സിജിഐ സീരീസ്. അവർ തങ്ങളുടെ രഹസ്യങ്ങൾ ഭൂമിയുമായി പങ്കിടാനും ഭൂമിയിലെ പാരിസ്ഥിതിക സുസ്ഥിരത ഉറപ്പാക്കുന്നതിനും വേണ്ടിയുള്ള ശ്രമത്തിലാണ്.

52 X11 മിനിറ്റ് സിജിഐ സീരീസിന്റെ നിർമ്മാണം 2020 അവസാനത്തോടെ ആരംഭിക്കും, ആദ്യ എപ്പിസോഡ് 2021 മധ്യത്തോടെയോ അവസാനത്തോടെയോ മാധ്യമങ്ങൾക്കും പ്രദർശിപ്പിക്കുന്നതിന് തയ്യാറാകും.

# ഡിജിറ്റൽ മാധ്യമങ്ങളിൽ വിദേശ നിക്ഷേപം 26 ശതമാനം

ഡിജിറ്റൽ മീഡിയ രംഗത്ത് ഒരു വർഷത്തിനുള്ളിൽ വിദേശനിക്ഷേപം 26 ശതമാനമായി പരിമിതപ്പെടുത്താൻ നിർദേശിച്ച് വാർത്താവിതരണ പ്രക്ഷേപണ മന്ത്രാലയം ഉത്തരവിറക്കി. 26 ശതമാനത്തിൽ താഴെയുള്ള ഡിജിറ്റൽ മീഡിയ ഗ്രൂപ്പുകൾ ഓഹരി അവകാശ രീതി സംബന്ധിച്ച മുഴുവൻ വിശദാംശങ്ങളും ഒരു മാസത്തിനകം കേന്ദ്ര സർക്കാറിന് സമർപ്പിക്കണം. ഡയറക്ടർമാർ, പ്രമോട്ടർമാർ, ഓഹരി ഉടമകൾ എന്നിവരുടെ വിശദാംശങ്ങളും നൽകണം. 26ശതമാനത്തിൽ കൂടുതലുള്ളവരും ഈ വിവരങ്ങളെല്ലാം നൽകേണ്ടതുണ്ട്. അതിനൊപ്പം 2021 ഒക്ടോബർ 15നു മുമ്പു വിദേശ നിക്ഷേപം 26ശതമാനത്തിലേക്ക് ചുരുക്കാനാണ് നിർദേശം. ഡയറക്ടർ ബോർഡ് അംഗങ്ങൾ, ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ എന്നിവർ ഇന്ത്യൻ പൗരന്മാരായിരിക്കണം. വിദേശിയെ 60 ദിവസത്തിൽ കൂടുതൽ കരാർ, കൺസൾട്ടൻസി അടിസ്ഥാനത്തിൽ നിയമിക്കണമെങ്കിൽ രണ്ടു മാസം മുമ്പ് സുരക്ഷ അനുമതി വാങ്ങണം.

# മലയാളി സ്റ്റാർട്ടപ്പുകൾക്ക് നാസ്കോം അംഗീകാരം




ഇന്ത്യയിലെ സോഫ്റ്റ്വെയർ കമ്പനികളുടെ അസോസിയേഷനായ നാസ്കോമിന്റെ എമർജ് 50 അവാർഡിന് രണ്ട് മലയാളി സ്റ്റാർട്ടപ്പുകൾ അർഹരായി. പള്ളിപ്പുറം ഇൻഫോപാർക്കിലെ ടെക്ജെൻഷ്യ എന്ന കമ്പനിയുടെ വീഡിയോ കോൺഫറൻസിങ്ങ് ആപ്ലിക്കേഷൻ വി കൺസോളിനും സൈബർ സുരക്ഷാ സ്റ്റാർട്ടപ്പായ ക്ലൗഡ് സെക്കിന്റെ എക്സ്വിജിൽ എന്ന സോഫറ്റ് വെയറിനുമാണ് അവാർഡ്.

ഇന്ത്യയിൽ പുതുതായി വളർന്നുവരുന്ന 50 കമ്പനികൾക്കോ ഉത്പന്നങ്ങൾക്കോ ആണ് അവാർഡ് നൽകുന്നത്. ആലപ്പുഴ സ്വദേശി ജോയി സെബാസ്റ്റ്യന്റെ ഉടമസ്ഥതയിലുള്ള കമ്പനിയാണ് ടെക്ജെൻഷ്യ. വി കൺസോൾ ആപ്പ് കേന്ദ്ര സർക്കാരിന്റെ വീഡിയോ കോൺഫറൻസിങ് ചലഞ്ചിൽ ഒന്നാമതെത്തിയാണ് ശ്രദ്ധിക്കപ്പെടുന്നത്. സൈബർ സുരക്ഷാ വിദഗ്ധരിലൊരാളായ രാഹുൽ ശശിയുടെ ആശയങ്ങളിൽ ഉടലെടുത്തതാണ് കൊച്ചി കേന്ദ്രീകരിച്ച് പ്രവർത്തിക്കുന്ന ക്ലൗഡ് സെക്.

# കോഡ് പാലിക്കാത്തതിന് 64 പരസ്യങ്ങൾ പിൻവലിച്ചു




ഓഗസ്റ്റ്, സെപ്റ്റംബർ മാസങ്ങളിൽ 317 പരസ്യങ്ങൾക്കെതിരായ പരാതികൾ അഡ്വർടൈസിംഗ് സ്റ്റാൻഡേർഡ് കൗൺസിൽ ഓഫ് ഇന്ത്യ (എ.എസ്.സി.ഐ) പരിശോധിച്ചു, അതിൽ 64 എണ്ണം പരസ്യദാതാക്കൾ ഉടൻ പിൻവലിച്ചു. ഇവയിൽ പലതും സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകളായ ഫേസ്ബുക്ക്, ഇൻസ്റ്റാഗ്രാം, ട്വിറ്റർ എന്നിവയിൽ നിന്നുള്ളവയാണെന്ന് എ.എസ്.സി.ഐ പ്രസ്താവനയിൽ പറഞ്ഞു.

''ഈ കാലയളവിൽ എസ്സിഐയിൽ ലഭിച്ച പരാതികളിൽ COVID-19 അനുബന്ധ ക്ലെയിമുകളും തെറ്റിദ്ധരിപ്പിക്കുന്ന വിദ്യാഭ്യാസ ക്ലെയിമുകളും ഉണ്ട്. ASCI സെക്രട്ടറി ജനറൽ മനീഷ കപൂർ പറഞ്ഞു.

എ.എസ്.സി.ഐയുടെ സ്വതന്ത്ര ഉപഭോക്തൃ പരാതി കൗൺസിൽ (സി.സി.സി) ബാക്കി 253 വിലയിരുത്തി, അതിൽ 221 പരസ്യങ്ങൾക്കെതിരായ പരാതികൾ ശരിവച്ചു. ഈ 222 പരസ്യങ്ങളിൽ 101 വിദ്യാഭ്യാസ മേഖലയിലുള്ളതാണ്, 77 എണ്ണം ആരോഗ്യ സംരക്ഷണം, എട്ട് എണ്ണം ഭക്ഷണപാനീയങ്ങൾ, ഏഴ് വ്യക്തിഗത പരിചരണം, മൂന്ന് ധനകാര്യ നിക്ഷേപം, 25 മറ്റ് വിഭാഗങ്ങളിൽ നിന്നുള്ളവ എന്നിവയാണ്. 32 പരസ്യങ്ങൾക്കെതിരായ പരാതികൾ ASCI കോഡ് ലംഘിച്ചിട്ടില്ലെന്ന് കണ്ടെത്തിയതിനാൽ ശരിവച്ചിരുന്നില്ല.

## ബ്രാഹ്മിൻസിന് പുതിയ ലോഗോ




പ്രമുഖ ബ്രാൻഡായ ബ്രാഹ്മിൻസ് പുതിയ ലോഗോയും പ്രധാന ഉൽപ്പന്നങ്ങളിലൊന്നായ സാമ്പാർപൊടിയുടെ പുതിയ പാക്കേജ് ഡിസൈനും അവതരിപ്പിച്ചു. പാക്കേജിലെ മാറ്റം ഘട്ടങ്ങളായി ബ്രാഹ്മിൻസിന്റെ എഴുപതിലേറെ ഉൽപന്നങ്ങളിലും വരുമെന്ന് കമ്പനി അറിയിച്ചു. ബ്രഹ്മിൻസിന്റെ നാലാമത്തെ ഫാക്ടറി ജനുവരിയിൽ ആരംഭിക്കും. ഇതോടെ ബ്രാൻഡിന്റെ ഉൽപാദനശേഷി പ്രതിവർഷം 12,000 ടണ്ണാകും.

ടാറ്റായിൽ നിന്നും കാപ്പിപ്പൊടി വാങ്ങി സംസ്കരിച്ച് കഴിഞ്ഞവർഷം ഗ്രൂപ്പ് വിപണിയിലെത്തിച്ച വികൂർ ബ്രാൻഡിൽ പുതിയ വകഭേദങ്ങളും വിപണിയിലെത്തിക്കും. വിറ്റുവരവിൽ കയറ്റുമതിവിഹിതം 20% ആയി നിലനിർത്തി ആഭ്യന്തരവിപണിയിൽ കൂടുതൽ വളർച്ച നേടാനാണ് ലക്ഷ്യം.

## WPP- AKQA, GRAY എന്നിവയിൽ ലയിപ്പിക്കുന്നു




ആഗോളതലത്തിൽ മികച്ച സർഗ്ഗാത്മകത, പുതുമ, ബ്രാൻഡ് ബിൽഡിംഗ് എന്നിവ വാഗ്ദാനം ചെയ്യുന്ന ഒരു പുതിയ നെറ്റ്‌വർക്കിനായി AKQA, GRAY എന്നിവ WPP ൽ ലയിക്കുന്നു.

എകെക്യൂഎ ഗ്രൂപ്പ് എന്ന് വിളിക്കപ്പെടുന്ന പുതിയ എന്റിറ്റി ഗ്രേയുടെ ക്രിയേറ്റീവ് സ്റ്റോറിടെല്ലിംഗും ബ്രാൻഡ്-ബിൽഡിംഗ് കഴിവുകളും എകെക്യൂഎയുടെ പുതുമയും ഡിസൈൻ കഴിവുകളും സംയോജിപ്പിക്കും. എകെക്യൂഎ സ്ഥാപകൻ അജാസ് അഹമ്മദും ഗ്രേ വേൾഡ് വൈഡ് സിഇഒ മൈക്കൽ ഹ്യൂസ്റ്റണും ചേർന്ന് പുതിയ ഗ്രൂപ്പിനെ നയിക്കും. അഹമ്മദ് ചീഫ് എക്സിക്യൂട്ടീവ് ഓഫീസറും ഹ്യൂസ്റ്റൺ ആഗോള പ്രസിഡന്റും എകെക്യൂഎ ഗ്രൂപ്പിന്റെ ചീഫ് ഓപ്പറേറ്റിംഗ് ഓഫീസറുമായിരിക്കും.

50 ലധികം രാജ്യങ്ങളിലായി 6,000 ആളുകൾ എകെക്യൂഎ ഗ്രൂപ്പിൽ ഉണ്ടാകും. ക്ലയന്റ്, മാർക്കറ്റ് ആവശ്യങ്ങൾ അടിസ്ഥാനമാക്കി ഒരൊറ്റ കമ്പനിയിലേക്ക് കാലക്രമേണ സംയോജിപ്പിക്കുന്ന എകെക്യൂഎ, ഗ്രേ ബ്രാൻഡുകളുമായി എകെക്യൂഎ ഗ്രൂപ്പ് സമാരംഭിക്കും. മാനേജ്മെന്റ് ടീമിനെയും ക്രിയേറ്റീവ് നേതൃത്വത്തെയും അടുത്ത ആഴ്ചകളിൽ പ്രഖ്യാപിക്കും, അതിൽ എകെക്യൂഎ, ഗ്രേ എന്നിവിടങ്ങളിൽ നിന്നുള്ള നേതാക്കൾ ഉൾപ്പെടുന്നു.

## ഡങ്കിൻ ബ്രാൻഡ്സ് ഡോണട്ട് കമ്പനി വാങ്ങുന്നു




8.76 ബില്യൺ ഡോളറിന് ഇൻസ്പയർ ബ്രാൻഡ്സ് ഇങ്ക് ഡങ്കിൻ ബ്രാൻഡ്സ് ഗ്രൂപ്പ് ഇങ്ക് വാങ്ങുമെന്ന് ഏറ്റവും വലിയ റെസ്റ്റോറന്റ് ഡീലുകളിലൊന്നായ ആർബി, ഡങ്കിൻ ഡോണട്ട്സ് അറിയിച്ചു. ഒരു ഓഹരിക്ക് 106.50 ഡോളർ വിലമതിക്കുമെന്ന് ആർബി, ബഫല്ലോ വൈൽഡ് വിംഗ്സ്, സോണിക് ഡ്രൈവ്-ഇൻ എന്നിവയുടെ ഉടമസ്ഥതയിലുള്ള ഇൻസ്പൈർ ബ്രാൻഡുകൾ പറഞ്ഞു. ന്യൂയോർക്ക് ടൈംസ് ആദ്യമായി കരാർ ചർച്ചകൾ റിപ്പോർട്ട് ചെയ്യുന്നതിന് മുമ്പ് ഡങ്കിന്റെ അവസാന ക്ലോസിംഗ് ഷെയർ വിലയേക്കാൾ 20% പ്രീമിയമാണ് ഇത്. 11.3 ബില്യൺ ഡോളറാണ് ഇടപാടിന്റെ മൂല്യം.

## വോയ്സ് വെർസ മൊഗാ വെർസയുമായി സംയുക്ത സംരംഭം

വോയ്സ് വെർസ AI ഏജൻസി വെർസ മൊഗായുമായുള്ള സംയുക്ത സംരംഭ പങ്കാളിത്തം പ്രഖ്യാപിച്ചു. 1.3 ബില്യണിലധികം ജനസംഖ്യയുള്ള ഒരു വിപണിയിൽ AI പ്രത്യേക സംഭാഷണ തന്ത്രത്തിനും രൂപകൽപ്പനയ്ക്കുമുള്ള ആവശ്യം മുതലെടുക്കാൻ കമ്പനി ശ്രമിക്കുന്നു.

സന്ദീപും താന്യ ഗോയലിന്റെ ഉടമസ്ഥതയിലുള്ള വെർസയും മൊഗാ കൺസൾട്ടൻസും തമ്മിലുള്ള 50:50 സംയുക്ത സംരംഭമായിരിക്കും വെർസ ഇന്ത്യ. താന്യ ഗോയൽ വെർസ ഇന്ത്യയുടെ ചെയർപേഴ്സൺ ആയിരിക്കും. ഓസ്ട്രേലിയ, യുഎസ്, സിംഗപ്പൂർ എന്നിവിടങ്ങളിൽ നിന്നുള്ള വെർസയുടെ വിഭവങ്ങൾ ഇന്ത്യൻ അധിഷ്ഠിത വിഭവങ്ങൾ, സെയിൽസ് ടീം, എന്നിവയ്ക്കായി ഈ സംരംഭം ഉപയോഗിക്കും.

റെഡിഫ്യൂഷന്റെ മുൻ പ്രസിഡന്റും സീ ടെലിഫിലിംസിന്റെ മുൻ ഗ്രൂപ്പ് സിഇഒയും ഡെന്റ്സു ഇന്ത്യയുടെ മുൻ സ്ഥാപക ചെയർമാനുമാണ് സന്ദീപ് ഗോയൽ. അഡ്വർടൈസിംഗ് ഏജൻസീസ് അസോസിയേഷൻ ഓഫ് ഇന്ത്യ (AAAI) യുടെ ഗവേണിംഗ് കൗൺസിലിൽ ആറ് തവണ അംഗമായിരുന്ന താന്യ ഗോയൽ ഡെന്റ്സു ഇന്ത്യയുടെ എക്സിക്യൂട്ടീവ് ഡയറക്ടറായിരുന്നു.

## ബിഗ് ബാസ്ക്കറ്റിനെ ടാറ്റ ഗ്രൂപ്പ് ഏറ്റെടുക്കുന്നു




ചൈനീസ് ഇ-കൊമേഴ്സ് ബഹുരാഷ്ട്ര കമ്പനിയായ ആലിബാബയുടെ ഉടമസ്ഥതയിലുള്ള ബിഗ് ബാസ്ക്കറ്റിനെ ഇന്ത്യൻ കമ്പനിയായ ടാറ്റ ഗ്രൂപ്പ് ഏറ്റെടുക്കുന്നു. ഏകദേശം 9600കോടിയുടെതാണ് കരാർ. ബിഗ്ബാസ്ക്കറ്റിന്റെ 80ശതമാനം ഓഹരികളും ടാറ്റ ഗ്രൂപ്പിന് ലഭിക്കും. പ്രദേശിക ഓൺലൈൻ പലചരക്ക് വിപണന സ്ഥാപനമായ ബിഗ്ബാസ്ക്കറ്റിന് 1.6 ബില്യൺ ഡോളറാണ് മൂല്യം കണക്കാക്കിയിട്ടുള്ളത്. രാജ്യത്തെ ഓൺലൈൻ പലചരക്ക് വിൽപ്പനയുടെ 50 ശതമാനവും ബിഗ്ബാസ്ക്കറ്റിലൂടെയാണ്.

## ഇന്ത്യാ ടുഡേ "ഡിജിറ്റൽ' പതിപ്പുമായി മലയാളത്തിൽ




ഇന്ത്യയിലെ ഏറ്റവും വിശ്വസനീയമായ വാർത്താ ബ്രാൻഡായ ഇന്ത്യ ടുഡേ അതിന്റെ വെബ് പതിപ്പ് മലയാളത്തിൽ ആരംഭിക്കുമെന്ന് പ്രഖ്യാപിച്ചു – (Indiatoday.in/malayalam). ഇന്ത്യ ടുഡേ ഗ്രൂപ്പ് സ്ഥിരതയെ പിന്തുടർന്ന് 85 ദശലക്ഷത്തിലധികം ഡിജിറ്റൽ സന്ദർശകരുള്ള ഡിജിറ്റൽ മലയാള പതിപ്പ് കേരളത്തിലെ 18 ദശലക്ഷം ഇന്റർനെറ്റ് സജീവ ഉപയോക്താക്കൾക്ക് ഗ്രൂപ്പിന്റെ വാതിലുകൾ തുറക്കും. ശ്രദ്ധേയമായ 'ആജ് തക് – ബംഗ്ലാ' സമാരംഭത്തെത്തുടർന്ന് ഇന്ത്യാ ടുഡേ ഗ്രൂപ്പിൽ നിന്നുള്ള രണ്ടാമത്തെ പ്രാദേശിക സംരംഭമാണിത്.

## ഫ്ലിപ്കാർട്ട് മറ്റൊരു ഏറ്റെടുക്കൽ നടത്തുന്നു




ഫ്ലിപ്പ്കാർട്ട് ആഗ്മെന്റഡ് റിയാലിറ്റി സ്റ്റാർട്ടപ്പ് സ്കാപ്പിക്കിൽ 100% ഓഹരി വാങ്ങുന്നു. Ag ആഗ്മെന്റഡ് റിയാലിറ്റി (എആർ), 3 ഡി ഉള്ളടക്കം എന്നിവ സൃഷ്ടിക്കുന്നതും പ്രസിദ്ധീകരിക്കുന്നതും വാഗ്ദാനം ചെയ്യുന്ന ക്ലൗഡ് അധിഷ്ഠിത പ്ലാറ്റ്ഫോമാണ് മൂന്ന് വർഷം പഴക്കമുള്ള സ്കാപിക്.

ആമസോൺ, ജിയോമാർട്ട് എന്നിവയിൽ നിന്ന് മത്സരം ഉയരുമ്പോൾ കമ്പനി പ്രവർത്തനം വർദ്ധിപ്പിക്കുകയാണ്. ഫ്ലിപ്പ്കാർട്ടിന്റെ സ്കാപിക് ഏറ്റെടുക്കൽ അതിന്റെ സമീപകാല ഏറ്റെടുക്കലുകളുടെയും നിക്ഷേപങ്ങളുടെയും പട്ടികയിൽ ചേരുന്നു.

2020 ലെ ദേശീയ സ്റ്റാർട്ടപ്പ് അവാർഡിനിടെ ഇൻഡസ്ട്രി 4.0 – എആർ വിഭാഗത്തിലും സ്റ്റാർട്ടപ്പ് വിജയിച്ചിരുന്നു. സായ് കൃഷ്ണ വി കെ & അജയ് പി .വി. സ്ഥാപിച്ച ബെംഗളൂരു ആസ്ഥാനമായ കമ്പനി നേരത്തെ ആക്സിലർ, സ്പെസിയേൽ ഇൻവെസ്റ്റ്, ന്യൂഫോർട്ട് ക്യാപിറ്റൽ എന്നിവയിൽ നിന്ന് ഫണ്ട് സ്വരൂപിച്ചിരുന്നു.

## ഗൂഗിൾ പേ: ഇന്ത്യയിൽ ഫീസില്ല




ഗൂഗിൾ പേ വഴിയുള്ള പണമിടപാടിന് ഇന്ത്യയിലെ ഉപഭോക്താക്കൾക്ക് ഒരു തരത്തിലുള്ള ഫീസുകളും ഈടാക്കില്ലെന്ന് ഗൂഗിൾ. അമേരിക്കൻ ഉപയോക്താക്കൾക്കു മാത്രമാണ് ഫീസ് ബാധകം. ഗൂഗിൾ പേയുടെ നവീകരിച്ച ആപ് അടുത്തവർഷം പുറത്തിറങ്ങുമെന്നും അതിവേഗമുള്ള പണമിടപാടിന് ഫീസ് ഈടാക്കുമെന്നും ഗൂഗിൾ വ്യക്തമാക്കിയിരുന്നു. എന്നാൽ തീരുമാനം അമേരിക്കയ്ക്കു മാത്രമാകുമെന്നാണു പുതിയ പ്രഖ്യാപനം.

ഫീസ് ഈടാക്കുന്നത് ഇന്ത്യയിലെ ഇടപാടുകളെ ബാധിക്കുമെന്ന് ഉറപ്പായതോടെയാണ് ഗൂഗിളിന്റെ പിൻമാറ്റം. 6.7 കോടി ഉപയോക്താക്കളാണ് ഗൂഗിൾ പേയ്ക്ക് ഇന്ത്യയിലുള്ളത്. നിരക്കേർപ്പെടുത്തിയാൽ നിലവിലെ എതിരാളികളായ പേടിഎം, വാൾമാർട്ടിന്റെ ഉടമസ്ഥതയിലുള്ള ഫോൺ പേ, ആമസോൺ പേ തുടങ്ങിയവർ വിപണി പിടിച്ചെടുക്കുമെന്ന വിലയിരുത്തലാണ് ഗൂഗിളിനെ മാറ്റിചിന്തിപ്പിച്ചത്.

## ഷെയർചാറ്റിനെ സ്വന്തമാക്കാനൊരുങ്ങി ഗൂഗിൾ




രാജ്യത്തെ പ്രാദേശിക ഭാഷാ സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമായ ഷെയർചാറ്റിനെ സ്വന്തമാക്കാൻ ഗൂഗിൾ പദ്ധതി ഇടുന്നു. പ്രാരംഭ ചർച്ചകൾ നടന്നുവരികയാണെന്നും നിലവിൽ ടിറ്റർ അടക്കമുള്ളവർ ഷെയർചാറ്റിന്റെ നിക്ഷേപകർ ആകുമെന്നും ഗൂഗിൾ ഷെയർ ചാറ്റിനെ പൂർണമായി സ്വന്തമാക്കാനൊരുങ്ങുകയാണെന്നുമാണ് റിപ്പോർട്ട്. ഷെയർചാറ്റിന്റെ സ്ഥാപകർ ചെറിയ അളവിലെ ഷെയർ ഹോൾഡർമാരായി തുടരുകയും ചെയ്യും. ഡീൽ നടന്നാൽ 1.03 ബില്യൺ ഡോളർ മൂല്യമുള്ള സ്റ്റാർട്ടപ്പ് കമ്പനിയായി ഷെയർചാറ്റ് മാറും. ഉടൻതന്നെ ഡീൽ സംബന്ധിച്ച് കൂടുതൽ വിവരങ്ങൾ പുറത്തുവന്നേക്കുമെന്നും ഇക്കണോമിക് ടൈംസ് റിപ്പോർട്ട് ചെയ്യുന്നു. 650 ദശലക്ഷം ഡോളർ മൂല്യമാണ് നിലവിൽ അഞ്ച് വർഷം പ്രായമുള്ള ഈ സോഷ്യൽമീഡിയ കമ്പനിക്കുള്ളത്. കഴിഞ്ഞ സെപ്റ്റംബറിൽ മാത്രം 40 മില്യൺ ഡോളർ ആണ് കമ്പനി സമാഹരിച്ചത്. ഇതുവരെ ആകെ സമാഹരിച്ച തുക 264 മില്യൺ ഡോളറും. ബെംഗളൂരു ആസ്ഥാനമായി പ്രവർത്തിക്കുന്ന ഷെയർചാറ്റിന് 15 ഇന്ത്യൻ ഭാഷകളിലാണ് നിലവിൽ ശക്തമായ സാന്നിധ്യമുള്ളത്. ഷോർട്ട് വീഡിയോ ആപ്പുകൾക്ക് പ്രചാരം വർധിക്കുന്നതിനാൽ തന്നെ ഷെയർചാറ്റ് പ്രമുഖ സോഷ്യൽമീഡിയ പ്ലാറ്റ്ഫോമുകളുടെ നിരയിലേക്ക് ഉയരുമെന്നാണ് റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നത്.

## the other truth



So Mie

# Fight media phobia

Journalism is organized gossip: said Edward Eggleston.

Though I partially agree with his view, I don't think that it's reason enough to shut it out altogether. Besides, if you listen carefully, you could hear facts behind the fiction; if you dig deeper, you could find grain beneath the chaff.

'Journalism' is basically about 'news'. Both these key words have their origins in French. Journalism comes from Journal, the term used for a record of daily events printed and put out for public reading in the 16th century. Journal has its etymological roots in the Latin word diurnal, which means daily and is an adaptation from The Acta Diurna, a handwritten journal put up daily at the public square in ancient Rome more than 2000 years ago.

So journalism is not a new phenomenon, though it deals with 'news', which derives from the French word nouvelles, meaning new things.

Evidently, people, down the ages and across cultures, have a daily appetite for 'news' from far and near, be it oral, written, or shown. News platforms are their window on the world.

Then who finds this window disturbing? Who feels that it is dangerous and must be shut?

Well, we know the answer: those who are, or could be, in the news for all the wrong reasons. And these include celebrities, business people, bureaucrats, popular personalities, politicians and, most ominously, rulers. I emphasized the last category in that tone because while others can only fret and fume over a piece of news they don't like, rulers can retaliate using laws and force. Because they are in power.

Those in power generally are intolerant of criticism. Those in power, whether anointed, self-appointed or elected, may not entirely be qualified to do the job. Some may have charisma but lack strength of character. Others may have an iron will but lack the sense of right and wrong. Some others may have the desire to do good deeds but lack the wisdom and knowledge to do them. And there are others who are plain silly, selfish and stupid, yet flatterers have made them into believing that they are serious, compassionate and smart. All these misfit-leaders lose sleep over the fear of being exposed. Their aversion to the press stems from this fear.

By the way, the press collectively refers to reporters, photographers and writers who work for news media and agencies. The usage may be attributed to the pressing process used in printing. The press is being replaced by the collective term 'media' with the advent of television journalism where there's no printing press involved. The term media was popularized by the advertising industry. Now we have different types of media: print media, broadcast media, outdoor media, social media, art media and the like. In all these cases, media, as the word with Latin roots means, refers to the same: middle or intervening.

It is this intervening nature of the media that irritates the ruling class. In kingdoms and authoritarian regimes, they can simply gag or ban the fact-checking, truth-saying media without the general public even knowing about it. They can make 'dangerous' journalists just disappear or dissolve and the informed yet 'diplomatic' world won't even raise a finger.

But wannabe tyrants in democracies have a harder time tackling the all-pervasive media. They would try out all sorts of dirty tactics in the playbook: creating confusion about the extent of press freedom, branding dissenting journalists as enemies of the people, inciting henchmen to decimate them in scripted mob violence or secret encounters, calling them agents of enemy-countries and charging them with anti-national activities, arresting them in the pretext of social security…. the list could go on.



I missed out one important tactic most murderous dictators employ: establishing their own media outlets and hiring the most perverted geniuses to spread their vicious ideologies and make them cult personalities. In fact, they come to power riding on false waves that such paid media help to generate.

So we have paid media, established media, independent media, state-sponsored media, citizen media and more. Together they serve us a chaotic mixture of truths, alternative truths, re-imagined truths, credible lies, unsustainable lies, tasteful fun and disgusting kitsch.

In fact, the media these days is a reflection of the eventful world we live in. It's the first draft of our history. What to believe and enjoy should be a personal choice, better left to the intelligence of the consumers, not dictated by any authority.

As for fear of the media and legitimized assault on journalists, the situation will continue as long as there are incapable, unscrupulous leaders with skeletons in their cupboard.

Yet, I still hope, the pen will prove mightier than the sword.

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

EFFECTIVE ADCOM 2020 December. Date of publication 01/12/2020
RNI Reg. No. KERBIL/2014/64776, Registered. Reg. No. KL/KTM/113/2019-21, Price: Rs. 50/-